# മലങ്കര ഇടവക പത്രിക.

പുസ്തകം ൧൫ | ൧൯൦൩ തുലാം | ലക്കം ൧൦

## കാലം ചെയ്ത മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമേനിയുടെ ശ്രാദ്ധം.

പരുമലെ സിമ്മനാരിയിൽ പതിവായി ആഘോഷിച്ചുവരുന്ന ഈ അടിയെന്തിരം ഈ മാസം ൨൦-ാംനു വെള്ളിയാഴ്ചയായിരുന്നു. കണ്ടനാട്ടു ഇടവകയുടെ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു കാലെക്കൂടി എഴുന്നെള്ളിയിരുന്നു അവിടത്തെ മേലന്വേഷണത്തിൽ ഈ അടിയെന്തിരം പൂർവ്വാധികം ഭംഗിയായി നടന്നിരിക്കുന്നതായി അറിയുന്നു. വലിയ തിരുമേനിക്കു എഴുന്നെള്ളാൻ കഴിഞ്ഞില്ലെങ്കിലും ഈ ശുഭദിനാഘോഷം ഭംഗിയായിരിപ്പാൻ ഭാരവാഹികളെ പ്രത്യേകം ഉത്സാഹിപ്പിച്ചുകൊണ്ടിരുന്നു. രാജ്യത്തിന്റെ നാനാഭാഗങ്ങളിലും വിഷൂചികശല്യം ചെയ്തുകൊണ്ടിരിക്കുന്നതുകൊണ്ടും അതുമൂലം എല്ലാസ്ഥലങ്ങളിലും ആളുകൾക്കു വലിയ ഇളക്കവും പരിഭ്രമവും ഉണ്ടായികൊണ്ടിരിക്കുന്നതുകൊണ്ടും കീഴാണ്ടുകളെ അപേക്ഷിച്ചു ആൾക്കൂട്ടത്തിലും നടവരവിലും കുറെ കുറവുണ്ടായിരുന്നു. പതിവായി ഈ അടിയെന്തിരത്തിൽ സംബന്ധിക്കുന്ന ആളുകളുടെ കാൎയ്യത്തിൽ അല്ലാതെ ഇദംപ്രഥമമായി പോയിരുന്ന ആൎക്കും ഈയാണ്ടു ആൾക്കൂട്ടം കുറവായിരുന്നു എന്നു തോന്നിയിട്ടില്ല. ഈയാണ്ടു ആൾക്കൂട്ടം കുറയാൻ വേറൊരു കാരണവും ഉണ്ടായിട്ടുണ്ടു. എടത്തുവാ റോമ്മാപ്പള്ളിയിലെ പെരുനാളിനു കോട്ടാർ, തിരുനൽവേലി, കുളമ്പു മുതലായ സ്ഥലങ്ങളിൽനിന്നു പ്രതിവൎഷം വളരെ ആളുകൾ വരാറുണ്ടു. ഇതു കണ്ടിട്ടു കണ്ണുകടിക്കുന്ന ചില അസൂയക്കക്ഷികൾ പെരുനാൾ അടുക്കുമ്പോൾ ഇവിടങ്ങളിൽ വിഷൂചികയും മസൂരിയും കലശലാണെന്നു റോമ്മാക്കാരുടെ പേർ വെച്ച് കള്ളയെഴുത്തുകൾ അയക്കാറുണ്ടെന്നു കേട്ടിട്ടുണ്ടു. ആ കൂട്ടൎക്കു പരുമലെയോടുള്ള അസൂയ പതിമ്മടങ്ങായിരിക്കണമെല്ലോ. പരുമലെകരയിൽ വിഷൂചിക പൊടിപൊടിക്കുന്നതായി പല കള്ളയെഴുത്തുകൾ തെക്കോട്ടും വടക്കോട്ടും പല പേരിൽ ആരൊ അയച്ചതായി അറിയുന്നു. വിഷൂചിക നാട്ടോടെ പ്രചരിക്കുന്ന ഈ കാലത്തു ഇങ്ങനെ ഒരെഴുത്തു ചെന്നാൽ വിശ്വസിക്കാതിരി

പ്പാൻ ഒട്ടും കാരണമില്ല. ഇതിനാൽ ഈ അടിയന്തിരത്തിലേക്കു വരാൻ ഒരുങ്ങിയിരുന്ന പലരും യാത്ര മുടക്കേണ്ടിവന്നതായി ഞങ്ങൾ അറിയുന്നു. നീക്കോലി കടിച്ചാൽ അത്താഴം മുടക്കാമെന്നല്ലാതെ കൊച്ചുതിരുമേനിമേൽ ജനങ്ങൾക്കുള്ള ഭക്തിയ്ക്കോ ജനങ്ങൾക്കു വേണ്ടി അവിടുന്നു ചെയ്തുവരുന്ന മദ്ധ്യസ്ഥതയ്ക്കോ ഇതുകൊണ്ടു ഒരു കുറവും വരുന്നതല്ലെന്നു തീർച്ചയാണു.

---

## രണ്ടു തിരട്ടുകൾ.

സുറിയാനി പള്ളികളിലെ കണക്കുകൾ ശരിയായി പ്രതിവർഷം തീർക്കുന്നില്ലെന്നു ഒരാക്ഷേപം എല്ലാ യോഗങ്ങളിലും സമാജങ്ങളിലും പറയാറുണ്ടു. ഇതിൽ കുറെ വാസ്തവമുണ്ടു. ശരിയായി കണക്കെഴുതുകയും അതു യോഗത്തിൽ കേൾപ്പിച്ചു മെത്രാപ്പോലീത്തന്മാർക്കു തിരട്ടയച്ചുകൊടുക്കുകയും ചെയ്യുന്ന പള്ളികൾ ഞങ്ങളുടെ അറിവിൽ പലതുണ്ടെങ്കിലും കണക്കു കാര്യത്തിൽ ഒരു വ്യവസ്ഥയുമില്ലാതെ കുഴഞ്ഞുകിടക്കുന്ന പള്ളികളുടെ എണ്ണം ഒട്ടും ചില്ലറയല്ലെന്നു പറവാൻ സംശയമില്ല. കണക്കു തീർത്തു അച്ചടിച്ചു പ്രസിദ്ധപ്പെടുത്തുന്ന പള്ളികൾ അശേഷം ഇല്ലെന്നുതന്നെ പറയാം. പത്തുപന്ത്രണ്ടു വർഷം മുമ്പു ഓമല്ലൂർ പള്ളിയുടെ കണക്കും റിപ്പോർട്ടും അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയതായി ഓർക്കുന്നു. പോയവർഷത്തിൽ എന്നു തോന്നുന്നു കല്ലൂപ്പാറ പള്ളിയുടെ റിപ്പോർട്ടും കണക്കും അച്ചടിച്ച ഒരു ചെറിയ പുസ്തകം ഞങ്ങൾക്കു കിട്ടുകയുണ്ടായി. ഇവ അല്ലാതെ വേറെ വല്ല പള്ളികളുടെയും കണക്കു ഈ വിധത്തിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതായി ഞങ്ങൾ ഓർക്കുന്നില്ല.

കഴിഞ്ഞ പത്രികയിൽ പരുമലെ സിമ്മനാരി വക വരവുചിലവുകളുടെ ഒരു തിരട്ടു പ്രസിദ്ധപ്പെടുത്തിയിരുന്നതു ഞങ്ങളുടെ വായനക്കാർ കണ്ടിരിക്കുമല്ലോ. അതോടുകൂടി ഓമല്ലൂർ പള്ളി കണക്കും അയക്കുന്നതായി കഴിഞ്ഞ പത്രികയിൽ ഞങ്ങൾ പ്രസ്താവിച്ചിരുന്നു എങ്കിലും പത്രികവായനക്കാർ എല്ലാവർക്കും കിട്ടിയിരിക്കയില്ല. കാരണം ആ തിരട്ടും റിപ്പോർട്ടും പള്ളിക്കാരുടെ ചിലവിന്മേൽ പ്രത്യേകം അച്ചടിച്ചു പള്ളികൾക്കയക്കുന്ന പത്രങ്ങളിൽ ഉള്ളടക്കമായി അയച്ചാൽ മതിയെന്നായിരുന്നു ആ പള്ളിക്കാർ ആവശ്യപ്പെട്ടിരുന്നതു. അതിനാൽ എല്ലാ വായനക്കാർക്കും അതു കിട്ടിയിരിപ്പാൻ ഇടയില്ല.

പരുമലെ സിമ്മനാരി തിരട്ടിനെക്കുറിച്ചു ഞങ്ങളുടെ അഭിപ്രായം കഴിഞ്ഞ പത്രികയിൽ പ്രസ്താവിച്ചിരുന്നതിനാൽ അതിനെപ്പറ്റി അധികമായി ഒന്നും പറയേണ്ട ആവശ്യകതയില്ലെ

ങ്കിലും രണ്ടുവാക്കു പറയേണ്ടതായി വന്നിരിക്കുന്നു. ഈ തിരട്ടു വായിച്ചു കണ്ടവരിൽ രണ്ടു പേരുടെ എഴുത്തുകൾ ഞങ്ങൾക്കു കിട്ടിയിട്ടുണ്ടു. ഒന്നു വടക്കുനിന്നും ഒന്നു തെക്കുനിന്നുമാകുന്നു. രണ്ടെഴുത്തുകളിലും കൊണ്ടുവന്നിരിക്കുന്ന അഭിപ്രായങ്ങൾ അന്യോന്യവിപരീതങ്ങളാകുന്നു. മൂന്നു വൎഷങ്ങൾക്കിടയിൽ ഇരുപതിനായിരത്തിൽ പരം രൂപാ മുതലെടുപ്പുണ്ടായിട്ടും നാലായിരത്തോളം കടം വരുത്തിവെച്ചതു ഭാരവാഹികൾക്കു സ്തുത്യാൎഹമല്ലന്നു ഞങ്ങൾ പറഞ്ഞിരുന്ന അഭിപ്രായത്തെ ഒരു ലേഖകൻ ഖണ്ഡിച്ചിരിക്കുന്നു. സമുദായ സ്വത്തു സമുദായത്തിനു പ്രയോജനകരങ്ങളായ വിഷയങ്ങൾക്കു ചിലവു ചെയ്യേണ്ടതാണന്നും വിദ്യപ്രചാരത്തിനായി ഒരു വലിയ സംഖ്യ ചിലവു ചെയ്യുതു ഒട്ടും ആക്ഷേപകരമല്ലന്നും കാലംചെയ്യ കൊച്ചു തിരുമേനിയുടെ സ്മാരകമായി തിരുവല്ലായിൽ സ്ഥാപിച്ചിരിക്കുന്ന ഹൈസ്കൂൾ ആ തിരുമേനിയുടെ നാമത്തിൽ ഉണ്ടാകുന്ന മുതൽകൊണ്ടു നടത്തികൊണ്ടു പോകേണ്ടതു ഒഴിച്ചുകൂടാത്ത ഒരാവശ്യമായിരിക്കെ അതുമൂലം കടം വന്നിരുന്നാൽ അതു ക്ഷന്തവ്യമാണെന്നും പണത്തിന്റെ ഉദ്ദേശ്യം പൊതുജനോപയോഗങ്ങളായ ആവശ്യങ്ങൾ നടത്താനല്ലാതെ കൂട്ടിവയ്ക്കാനല്ലന്നും മററുമാണ തെക്കുനിന്നു വന്നിട്ടുള്ള ഒരു ലേഖനത്തിലെ അഭിപ്രായങ്ങൾ, വടക്കുനിന്നും കിട്ടിയിരിക്കുന്ന ലേഖനത്തിൽ സിമ്മനാരിഭാരവാഹികളെ ഞങ്ങൾ ആക്ഷേപിച്ചതു കുറെ പോരാതെ പോയി എന്നു പറഞ്ഞിരിക്കുന്നു. കൊച്ചുതിരുമേനിയുടെ കബറുങ്കൽ വരുന്ന വഴിപാടുകൾ തിരുവിതാംകൂർ, കൊച്ചി, മലബാർ. ഈ മൂന്നു സംസ്ഥാനങ്ങളുടെയും നാനാഭാഗങ്ങളിൽ നിന്നായിരിക്കകൊണ്ടു അതിൽ ഒരു വലിയ സംഖ്യ തിരുവല്ലായിലും അതിനു സമീപദേശങ്ങളിലും മാത്രം താമസിക്കുന്നവരുടെ ഉപയോഗത്തിനായി ചിലവു ചെയ്യുന്നതു യുക്തമല്ലന്നും, പൊതുജനോപയോഗങ്ങളായ ആവശ്യങ്ങൾക്കു ചിലവു ചെയ്യുന്നതായാൽ കാലം ചെയ്ത തിരുമേനിയുടെ നാമത്തിൽതന്നെ പല സ്ഥലങ്ങളിലും സ്ഥാപിക്കപ്പെട്ടിട്ടുള്ള എല്ലാ പള്ളിക്കൂടങ്ങൾക്കും പ്രത്യേകിച്ചും മററു സ്ഥാപനങ്ങൾക്കു പൊതുവിലും ഉപയോഗപ്പെടുവാൻ തക്കവണ്ണം ഈ പണം യഥായോഗ്യം വീതിച്ചുകൊടുക്കേണ്ടതാണന്നും, തിരുവല്ലാ പള്ളിക്കൂടം സ്ഥാപിച്ചകാലത്തു ഈ തിരുമേനി കാലംചെയ്യുമെന്നൊ അവിടത്തെ കബറുങ്കൽ ഇങ്ങനെ ഒരു മുതൽ ഉണ്ടാകുമെന്നൊ അങ്ങിനെ ഉണ്ടാകുന്ന മുതലുകൊണ്ടു പള്ളിക്കൂടം നടത്തിക്കൊള്ളാമെന്നൊ ഉദ്ദേശമുണ്ടായിരുന്നില്ലെന്നും തിരുവല്ലാക്കാർ അടുത്ത പള്ളിക്കാരുടെ സഹായത്തോടുകൂടെ ആ പള്ളിക്കൂടം നടത്തികൊണ്ടു പോകണമെന്നു മാത്രമായിരുന്നു അന്നത്തെ ഉദ്ദേശമെന്നും, പരുമലെ ഇങ്ങനെ എന്നും ഈ

വിധത്തിൽ വരുമാനം ഉണ്ടായിക്കൊണ്ടിരിക്കുമെന്നു വിചാരിപ്പാൻ ന്യായമില്ലാത്ത സ്ഥിതിക്കു ഒരു കരുതൽധനം ഉണ്ടായിരിക്കേണ്ടതു ആവശ്യമാണെന്നും മറ്റും ഈ ലേഖകൻ എഴുതിയിരിക്കുന്നു. രണ്ടുംകൂടി പ്രസിദ്ധപ്പെടുത്തുന്നതായാൽ പത്രസ്ഥലം അധികം ആക്രമിക്കപ്പെട്ടു പോകുന്നതുകൊണ്ടു ഇത്രയും ചുരുക്കം മാത്രം ഞങ്ങൾ പ്രസ്താവിക്കുന്നതാണു.

ഓമല്ലൂർ പള്ളിക്കാരുടെ റിപ്പോർട്ടും തിരട്ടും കൊല്ലം ൧൦൬൯-ാമാണ്ടുമുതൽ ൧൦൮൧-വരെ ൧൨ വർഷത്തേതാണു. ഓരോ വർഷത്തിൽ ഉണ്ടായ മാമോദീസാ, വിവാഹം, മരണം ഇവയുടെ സംഖ്യയും പല ഇനങ്ങളിലായുള്ള വരവുചിലവും പ്രത്യേകം പ്രത്യേകം തിരട്ടിൽ എടുത്തു കാണിച്ചിട്ടുണ്ടു. ഈ പള്ളിക്കാരുടെ ഒരു തിരട്ടും റിപ്പോർട്ടും കുറെക്കാലം മുമ്പു പ്രസിദ്ധപ്പെടുത്തിയതിൽ പിന്നെ "ഇടവകപ്പത്രികയിൽ പലപ്പോഴും പറയാറുള്ള കൈസ്ഥാനപിശാചും വികാരിപിശാചും" ആ പള്ളിയിൽ പ്രവേശിച്ചതുകൊണ്ടത്രെ ഇത്രയും ദീർഘകാലത്തെ കണക്കുതീരാതെ കിടന്നുപോയതെന്നു റിപ്പോർട്ടിൽ പ്രസ്താവിച്ചിരിക്കുന്നു. എങ്കിലും കാലം ചെയ്ത കൊച്ചുതിരുമേനിയുടെയും അടുത്ത കാലത്തു വ-ദി- ശ്രീ- ഗീവറുഗീസു റമ്പാച്ചൻ അവർകളുടെയും ശ്രമംകൊണ്ടു ഈ പിശാചുക്കളെ കരകടത്തിക്കളഞ്ഞിരിക്കുന്നതായി കാണുന്നതു അനല്പം സന്തോഷജനകമാകുന്നു. ഓമല്ലൂർ പള്ളിയിലെ കൈക്കാരന്മാരിൽ ഒരുവനായ മിസ്റ്റർ വടക്കേടത്തു ജി. വറുഗീസു അവർകളുടെ പരിശ്രമം ഇതിൽ വളരെയുണ്ടെന്നു കാണുന്നു. ഇദ്ദേഹം മറ്റുള്ള പള്ളിക്കാർക്കു ഒരു മാർഗ്ഗദർശിയായിത്തീർന്നതിൽ അദ്ദേഹത്തെ ഞങ്ങൾ അഭിനന്ദിക്കുന്നു.

ഈ രണ്ടു തിരട്ടുകളും മറ്റുള്ള പള്ളിക്കാർ കണ്ടുപഠിച്ചു അവരവരുടെ കണക്കുകൾ ആണ്ടുതോറും തീർത്തു ഈ വിധത്തിൽ പ്രസിദ്ധപ്പെടുത്തുക എന്നുവെച്ചാൽ ഹാ! എത്ര മനോഹരമായിരുന്നു. ഇനിയെങ്കിലും എല്ലാ പള്ളിക്കാരും ഈ പാതയിൽ ഗമിച്ചുകാണ്മാൻ ഞങ്ങൾ ആഗ്രഹിക്കുന്നു

---

## പ്രസംഗം.

"അനുഗ്രഹത്തിന്റെ മഴകൾ ഉണ്ടാകും" (ഹെസകി: ൩൪; ൨൬).

"യഹോവായെ ഭയപ്പെടുന്നവരായ ചെറിയവരേയും വലിയവരേയും അനുഗ്രഹിക്കും" (സങ്കീ: ൧൧൫; ൧൩) "കണ്ടാലും യഹോവായെ ഭയപ്പെടുന്ന മനുഷ്യൻ ഇപ്രകാരം ഭാഗ്യവാനാകും" (സങ്കീ: ൧൨൮; ൪) എല്ലാപ്പോഴും കർത്താവിനെ ഭയപ്പെട്ടുനടക്കുന്നവൻ തിന്മയെ വെറുക്കയും, യഹോവായെ അന്വേഷിക്കുന്നവൻ നാശത്തേയും മായയേയും കാണാതിരിക്കത്തക്കവണ്ണം തന്റെ കണ്ണുകളെ അട

ഷയും ചെയ്യുന്നു. യൌസേഫ് തന്റെ ചെറുപ്പത്തിലെ കൎത്താവിനെ ഭയന്നുനടന്നു. ദുഷ്ടന്മാരായ സഹോദരന്മാരുടെ മദ്ധ്യത്തിലും ഇരുട്ടുനിറഞ്ഞ പൊത്തിഫേറിന്റെ വീട്ടിലും, ബന്ധനങ്ങളോടുകൂടിയ കാരാഗ്രഹത്തിലും, ഫറവോവിന്റെ മന്ത്രിസ്ഥാനമഹത്വത്തിലും താൻ എല്ലായ്പോഴും കൎത്താവിനെഭയന്നുനടന്നതിനാൽ കൎത്താവു ആ ചെറിയവനെകൊണ്ടു പൊത്തിഫേറിന്റെ ഭവനത്തേയും എജിപ്തുരാജ്യത്തേയും അനുഗ്രഹിച്ചു. തന്റെ ഹൃദയത്തിൽ പാപത്തെ മറച്ചുവെച്ചു ജീവിക്കുന്ന ഒരുവനും ഒരുനാളും ഒരനുഗ്രഹവും ലഭിക്കയില്ല. നമുക്കു നന്മ ഉണ്ടാകാതിരിക്കതക്കവണ്ണം നമ്മുടെ പാപങ്ങൾ വളരെയാകുന്നു. ആയതുകൊണ്ടു ഇപ്പോൾ തന്നെ അനുതാപപ്പെടുവീൻ. കൎത്താവിനോടു നമ്മെ യോജിപ്പിക്കേണ്ടുന്നതിനു നമ്മുടെ പാപങ്ങളെ ഉപേക്ഷിക്ക, എന്തുകൊണ്ടെന്നാൽ തന്നെ കൂടാതെ നമുക്കു ഒന്നും ചെയ്വാൻ കഴികയില്ല. (യോഹ: ൧൫; ൫) ആകയാൽ നാം നമ്മുടെ പാപങ്ങളെ അറിഞ്ഞു അനുതപിച്ചു ഉപേക്ഷിച്ചു ക്രിസ്തുവിൽ ആശ്രയിച്ചു, തന്റെ രക്തംമൂലം കഴുകപ്പെട്ടവരാകണം; എന്നാൽ ‘അനുഗ്രഹത്തിന്റെ മഴകൾ’ ഉണ്ടാകും.

(൧) “എന്തുകൊണ്ടെന്നാൽ യഹോവാ ഇന്നു നിങ്ങളുടെമേൽ അനുഗ്രഹം നൽകേണ്ടുന്നതിനു.................യഹോവായ്ക്കു നിങ്ങളെതന്നെ പ്രതിഷ്ഠിച്ചുകൊൾവീൻ” (പുറ: ൩൨; ൨൯) കൎത്താവു സഖായിയുടെ വീട്ടിനു അനുഗ്രഹത്തെ കൊടുത്തു- അവൻതന്നെ സകലത്തോടുംകൂടെ കൎത്താവിന്നു പ്രതിഷ്ഠിച്ചു, അതിനാൽ “ഇന്നു ഈ വീട്ടിന്നു രക്ഷയുണ്ടായി” എന്നു താൻ അരുളിച്ചെയ്തു. ആയതുകൊണ്ടു പാപികളെ നിങ്ങളെതന്നെ കൎത്താവിന്നു പ്രതിഷ്ഠിപ്പീൻ. ജീവകിരീടം നമുക്കായി ഒരുക്കപ്പെട്ടിരിക്കുന്നു. കാൽവറിമലയിൽ ജീവനേയും ആത്മാവിനേയും ദേഹത്തേയും സ്വന്ത മനസ്സാലെ പൂൎണ്ണബലിയായി നൽകിയതു ആരു? നാം നമ്മെ തന്നെ കൎത്താവിന്നു പ്രതിഷ്ഠിക്കുമ്പോൾ “അനുഗ്രഹത്തിന്റെ മഴകൾ” ഉണ്ടാകും.

(൨) “കണ്ടാലും സഹോദരന്മാർ ഒരുമിച്ചു വസിക്കുന്നതു എത്ര നന്മയും എത്ര സന്തോഷവും ആകുന്നു.............എന്തെന്നാൽ അവിടെ യഹോവാ എന്നേക്കും ജീവനാകുന്ന അനുഗ്രഹത്തെ കല്പിച്ചു”. (സങ്കീ: ൧൩൩; ൧—൩) “എല്ലാവരും ഐകമത്യവും, സഹതാപവും, സഹോദരപ്രീതിയും, മനസ്സലിവും, വിനയബുദ്ധിയുമുള്ളവരായി ദോഷത്തിനു ദോഷത്തേയും, ശകാരത്തിനു ശകാരത്തേയും പകരം ചെയ്യാതെ നിങ്ങൾ ‘അനുഗ്രഹത്തെ അനുഭവിക്കേണ്ടുന്നതിനായി’ വിളിക്കപ്പെട്ടതുകൊണ്ടു അനുഗ്രഹിക്കുന്നവരുമായിരിപ്പീൻ”. (൧ പത്രൊ: ൩; ൮, ൯) എന്നു പത്രോസ് അപ്പോസ്തോലനും പറയുന്നു. മരങ്ങളും വള്ളികളും നിറഞ്ഞുനില്ക്കുന്ന മലകളിൽ മേഘങ്ങൾ തങ്ങി മഴ പെയ്യുന്നു അപ്രകാരം ഈ ഭൂമിയിൽ ഭക്തരായി രണ്ടോ മൂന്നോ പേർ ഒരുമനപ്പെട്ടു പ്രാൎത്ഥിച്ചാൽ പരമപിതാവു അവൎക്കു അനുഗ്രഹത്തെ കൊടുക്കും. ദാനിയേലും അവന്റെ കൂട്ടുകാരും ഉപവാസത്താലും പ്രാൎത്ഥനയാലും ഒരുമനപ്പെട്ടു കൎത്താവിനോടു വൈരാഗ്യത്തോടെ പ്രാൎത്ഥിച്ചു, അവരുടെ പ്രാൎത്ഥന കേൾക്കപ്പെട്ടു സെറുബാബേലും യോശുവായും മറ്റും രണ്ടാം ദൈവാലയം പണിയപ്പെടേണ്ടുന്നതിനു ശ്രദ്ധയോടെ പ്രാൎത്ഥിച്ചു അതിനാൽ ദൈവം “വേല നടത്തികൊൾവീൻ ഇന്നുമുതൽ ഞാൻ നിങ്ങളെ അനുഗ്രഹിക്കും” എന്നു പറഞ്ഞു. (ഹഗ്ഗാ: ൨; ൧൯) സെഹിയോൻമാളികയിൽവെച്ചു ശിഷ്യന്മാരും ശിഷ്യസ്ത്രീകളും ഒരുമനപ്പെട്ടു പ്രാൎത്ഥിച്ചുകൊണ്ടിരുന്നു അപ്പോൾ “അനുഗ്രഹത്തിന്റെ മഴ” ഉണ്ടായി. ഹാ! നമ്മുടെ ഈ മലയാളനാട്ടിലും കൂട്ടങ്ങളുണ്ടു, പ്രസംഗം ഉണ്ടു, പ്രാൎത്ഥന ഉണ്ടു, ഉപവാസമുണ്ടു എങ്കിലും “അനുഗ്രഹത്തിന്റെ മഴകൾ പെയ്യു” നമ്മുടെ ഹൃദയങ്ങളെ തണുപ്പിക്കാതിരിക്കതക്കവണ്ണം വല്ല തടസ്സങ്ങളുമുണ്ടോ? ആകയാൽ നാം പകയേയും വഞ്ചനയേയും ദുൎമ്മാൎഗ്ഗങ്ങളേയും ഉപേക്ഷിച്ചു ഒരുമനപ്പെട്ടു പ്രാൎത്ഥിച്ചാൽ നമ്മുടെ ഇടയിൽ നിശ്ചയമായിട്ടു “അനുഗ്രഹത്തിന്റെ മഴകൾ” ഉണ്ടാകും.

(൩) “നല്ല കണ്ണുകളുള്ളവൻ അനുഗ്രഹിക്കപ്പെടും” (സുഭാ: ൨൨; ൯) അനുഗ്രഹവാഞ്ഛയുള്ളവരായി അതിക്രമങ്ങളെ ഉപേക്ഷിക്കുന്നവൎക്കു അനുഗ്രഹംലഭിക്കും. ഒരു ചെറിയ ദൃഷ്ടാന്തത്താൽ ഇതു വിശദീകരിക്കാം. “ഒരിക്കൽ ഒരു ദയാശീലനായ മനുഷ്യൻ തന്റെ തോട്ടത്തിൽകൂടെ നടക്കുമ്പോൾ നിലത്തു ഒരു പക്ഷിക്കുഞ്ഞു

ഇരിക്കുന്നതു കണ്ടു അടുത്തുചെന്നു എടുത്തുകൊണ്ടുവന്നു വളൎത്തിവന്നു. ഒരു ദിവസം വേറെ വിചാരങ്ങളാൽ ആ മനുഷ്യൻ പക്ഷിക്കുഞ്ഞിനു തീററി കൊടുപ്പാൻ മറന്നുപോയി. രാത്രിയിൽ മുറിക്കകത്തു കിടന്നുറങ്ങി ഉറക്കത്തിൽ പക്ഷിക്കുഞ്ഞു വിശപ്പുകൊണ്ടു അലയ്ക്കുന്നതു കേട്ടു ഞെട്ടി ഉണൎന്നു എഴുനീററു അതിനു തീററി കൊടുത്തുകൊണ്ടിരിക്കുമ്പോൾ എന്തൊ വീഴുന്നതായി ഒരു ശബ്ദം കേട്ടു മുറിക്കകത്തു ചെന്നു നോക്കിയപ്പോൾ താൻ മുമ്പിൽ മുറിയുടെ മുകളിൽ കെട്ടിത്തൂക്കിയിരുന്നതായ തടികെട്ടു പറിഞ്ഞുവീണു കട്ടിൽ ഒടിഞ്ഞുപോയതായി കണ്ടു. താൻ ഉറങ്ങികിടന്നപ്പോൾ കയർ എലി അറുത്തുകണ്ടിച്ചു വീഴാറായപ്പോൾ ദൈവാനുഗ്രഹം അവനെ രക്ഷിച്ചു പക്ഷിയെകൊണ്ടു അവനെ വിളിപ്പിച്ചു ഘോരം ആപത്തിൽനിന്നു തന്നെ രക്ഷിച്ചതിനുവേണ്ടി അയാൾ ദൈവത്തെ പുകഴ്ത്തി". ആകയാൽ "നീതിമാൻ കൈവിടപ്പെടുകയില്ല" "നല്ലകണ്ണുകളുള്ളവൻ അനുഗ്രഹിക്കപ്പെടും"

(൭) നാം തന്നിൽനിന്നു ധാരാളമായി "അനുഗ്രഹങ്ങളെ അനുഭവിക്കേണ്ടുന്നതിനു" നമ്മുടെ സകലത്തേയും കൎത്താവിനു കാഴ്ച വെക്കണം. (മലാ: ൩; ൧൦) അയ്യൊ! പാപികളെ "അനുഗ്രഹത്തിന്റെ മഴകളെ" തടുക്കുന്നതായ സകല ദുൎമ്മാൎഗ്ഗങ്ങളേയും തടസ്സങ്ങളേയും നീക്കികളവിൻ. നിങ്ങളുടെ അരകളെ മുറുക്കി മുട്ടുകളെ മടക്കി "അനുഗ്രഹത്തിന്റെ മഴകൾ" പെയ്യുവാനായിട്ടു കൎത്താവിനോടു പ്രാൎത്ഥിപ്പീൻ.

സൈന്യങ്ങളുടെ ദൈവവും പാപിയുടെ മരണത്തിൽ മനസ്സില്ലാത്ത നല്ലവനും ആയ സൎവ്വശക്തൻ ഓരോ പാപികളുടേയും ഹൃദയങ്ങളെ തൊട്ടു തന്റെ അടുക്കലേക്കു അവരെ ചേൎത്തുകൊൾവാനായിട്ടു പ്രാൎത്ഥനയോടു കൂടി തല്ക്കാലം വിരമിക്കുന്നു.

ഹാലേലൂയ്യാ! സൈന്യങ്ങളുടെ ദൈവമായ യഹോവായെ! നീ പരിശുദ്ധൻ പരിശുദ്ധൻ പരിശുദ്ധൻ; ഭൂലോകംമുഴുവനും നിന്റെ മഹത്വംകൊണ്ടു നിറഞ്ഞിരിക്കുന്നു ആമ്മീൻ.

റി. വി. ജോൺ.

---

## "ദൈവം ആത്മാവാകുന്നു."

(ഇംഗ്ലീഷിൽനിന്നു തൎജ്ജിമ ചെയ്യപ്പെട്ടതു.)

"ദൈവം ആത്മാവാകുന്നു." "ദൈവം വെളിച്ചമാകുന്നു." ദൈവം സ്നേഹമാകുന്നു." (യോഹ. ൪: ൨൪. ൧ യോഹ. ൧: ൫ ൧. യോഹ. ൪: ൮, ൧൬) ഇവയാകുന്നു ദൈവത്തെപ്പററി വേദത്തിൽ പറഞ്ഞിരിക്കുന്ന ഉൽകൃഷ്ടങ്ങളായ വാക്യങ്ങൾ. ദൈവികത്തെ വെളിപ്പെടുത്തിയ യേശുവിൻമൂലമാകുന്നു നമുക്കു അവ സിദ്ധിച്ചിരിക്കുന്നതു. അതു സകല തത്വജ്ഞാനത്തിന്റേയും മതസിദ്ധാന്തത്തിന്റേയും സാരാംശത്തെ കാണിക്കുന്ന ഒരു ദൂതാകുന്നു. "ദൈവം ആത്മാവാകുന്നു." ഒരാത്മാവല്ല. ഇതു നിശ്ചിതവും ശാശ്വതവുമായ സംഗതിയത്രെ. ഇതു കാലദേശങ്ങളെയെല്ലാം അതിക്രമിച്ചതാകുന്നു. പൂൎണ്ണയാത്മാവിന്റെ നിലയിൽ ദൈവം അദൃശ്യനാകുന്നു. അവന്റെ സ്വരൂപത്തിന്നു അറുതിയില്ല എന്നു വെച്ചാൽ ഒരു വസ്തുവിന്നു ചേരുന്നതും വെറും നിശ്ചയമില്ലാത്തതുമായ വിസ്തീൎണ്ണതയെന്നല്ലാ മനസ്സിലാക്കേണ്ടതു. ആശ്ചൎയ്യകരമായ ജീവിതമെന്നും സൎവ്വസൃഷ്ടികൾക്കുമുള്ളവയെക്കാ

ൾ അന്യമായും കവിഞ്ഞതായുമുള്ള ലക്ഷണങ്ങളോട്ടുകൂടിയതെന്നു മാകുന്ന മനസ്സിലാകേണ്ടതു. മനുഷ്യൻ ആത്മാവല്ല. എന്നാൽ മനുഷ്യനിൽ ദൈവത്തിൽനിന്നു ലഭിച്ച ഒരാത്മാവുണ്ട്. ആത്മാവെന്നതെന്താകുന്നു? ഭൌതികപദാൎത്ഥങ്ങളുടെ വെറും നിഷേധമൊ എതിരൊ അല്ല. പിന്നെ അതു സ്വാഭാവികത്തിനുപരിയായിട്ടുള്ളതും സ്വയജ്ഞാനവും സ്വാതന്ത്ര്യവും പ്രവൃത്തിപ്പാൻ കഴിയുന്ന ജീവിതത്തിന്റെ ക്രമവും മാത്രമാകുന്നു. ഊഹവും സത്യവും എന്നുവെച്ചാൽ വിചാരവും ജീവിതവും ശരിയായി സംയോജിക്കുമ്പോൾ നമുക്കു നിൎമ്മലമായ ആത്മാവൊ പൂൎണ്ണജീവിതമൊ ഉണ്ടാകുന്നു. സകലത്തെയും സൃഷ്ടിച്ചു ഭരിക്കുന്ന ഒരു വലിയ ആത്മാവുണ്ടെന്നു പുരാതനന്മാൎക്കും കാട്ടുജാതികൾക്കുപോലും ഒരു വിചാരമുണ്ടായിരുന്നു. ഹിന്തുതത്വജ്ഞാനം മുഴുവനും സൎവ്വവ്യാപക ആത്മാവിനെയൊ ലോകപൂൎണ്ണ ആത്മാവിനെയൊ പറ്റിയാകുന്നുപറയുന്നതു. എന്നാൽ ആത്മാവിനെപ്പററി ഇതിലെ ധാരണ പാശ്ചാത്യരുടെ തത്വജ്ഞാനത്തിലും മതത്തിലും വേദപുസ്തകത്തിലുമുള്ളതിൽ നിന്നു കേവലം വ്യത്യസ്തമാകുന്നു. ഹിന്തുക്കളുടെ വിചാരത്തിൽ ആത്മാവൊ അരൂപിയൊ സ്വാഭാവികത്തിന്റെ ജീവിതാംശമാകുന്നു എന്നുവെച്ചാൽ എല്ലാവസ്തുക്കളെയും വ്യാപിക്കുന്ന ഒരു നിശ്ചിതമല്ലാത്ത സാരമെന്നാകുന്നു കാണപ്പെടുന്നതു. അതിന്നു സ്വതേയുള്ള ക്ലിപ്തമായ ലക്ഷണമില്ലാത്തതിനാൽ പുനൎജ്ജന്മസംബന്ധമായി പറയുന്നതുപോലെ ഓരൊ മൃഗവൎഗ്ഗത്തിന്റെയൊ സസ്യവൎഗ്ഗങ്ങളുടെയൊ ശരീരങ്ങളോടെ അതിന്നു യോജിക്കുവാൻ കഴിവുള്ളു. അതു സ്വാഭവികമായ എല്ലാററിലും ഒരുപോലെ വ്യാപിച്ചു ആ ജീവശക്തിയിൽനിന്നു അനുമാനനീയമായ ഒരു വെറും നിഷേധതത്വം മാത്രമാകുന്നു. അതിന്നു മനോവികാരം, തന്നത്താനറിയുന്ന ജ്ഞാനം ഇച്ശ മുതലായവ ഇല്ലാത്തതാകുന്നു. നേരെമറിച്ചു പാശ്ചാത്യരാജ്യങ്ങളിൽ സോക്രട്ടീസ്സിന്റെ കാലംമുതൽ ആത്മാവിന്റെ സ്വയജ്ഞാനവും സൎവ്വത്തിന്റെയും ആദികാരണനുമായി സ്വയബോധവും ഉത്സാഹവുമുള്ള ജ്ഞാനരൂപമായ തത്വത്തിന്മേലാകുന്ന ദൈവികവിചാരം അടിസ്ഥാനപ്പെടുത്തിയിരിക്കുന്നതു. ഈ അഭിപ്രായം സ്വഭാവീകത്തിൽനിന്നു കിട്ടീട്ടുള്ളതല്ല. എന്നാൽ നമ്മിൽ തന്നെ ഉന്നതിയായിട്ടുള്ള ചൈതന്യം യാതൊന്നൊ അതിൽനിന്നാകുന്നു എടുത്തിരിക്കുന്നതു.

"മനുഷ്യനിൽ ഒരാത്മാവുണ്ട്. സൎവ്വശക്തന്റെ സത്വം അവൎക്കറിവിനെ കൊടുക്കുന്നു." (യോബ്. ൩൨. ൮) ദൈവം ആത്മാവാകുന്നെങ്കിൽ ലോകത്തെക്കുറിച്ചു ഒരാത്മീക അറിവും വ്യസനവും ഉണ്ടാകേണ്ടതും ബുദ്ധി, ഇച്ശ, മനസ്സാക്ഷി. ഇവകൊണ്ടു അ

ഖിലാണ്ഡത്തെ വിവരിക്കേണ്ടതുമായിരിക്കുന്ന, മാനുഷിക അറിവും പ്രപഞ്ചജ്ഞാനവും ഒരേ ദൈവീക ആത്മത്തിന്റെ പ്രവൃത്തിയാകുന്നതുകൊണ്ടു രണ്ടും ഒന്നുതന്നെയാകുന്നു. ഇവകൂടാതെ സ്വഭാവീകശാസ്ത്രം അസാദ്ധ്യമാകുന്നതാകുന്നു. ഓരോന്നു പരസ്പരാവശ്യമാകുന്നു. ലോകം കാരണത്തിന്മേലത്രെ അടിസ്ഥാനപ്പെട്ടുത്തിയിരിക്കുന്നതു. വിചാരിക്കുന്നവനില്ലാതെ വിചാരമുണ്ടാകുന്നതല്ല. ആത്മാവെല്ലാററിന്റെയും ഉത്ഭവമാകുന്നു. ആത്മാവിന്റെ സ്ഥിതി ഭൌതികമൂലപദാൎത്ഥത്തിൽ ആകുന്നു. അതിന്നു അൎത്ഥവും ഐക്യവും അതിരില്ലാത്ത നാനാവിധത്തിൽ നല്കുന്നതുകൂടാതെ അറിവാകുന്ന ജീവനേയും കൊടുക്കുന്നു. ആത്മാവു ഭൌതികത്തെക്കാൾ ശ്രേഷ്ഠതയേയും വസ്തുവിനെ അതിന്റെ പരിചാരകനും അടിമയും ആക്കുന്നതിനേയും സദാ തെളിയിക്കുന്നു. ആത്മാവു, സൎവ്വം ദൈവം എന്ന സിദ്ധാന്തത്തിൽ പറയുന്നപോലെ ഭൌതികജന്യവും അതിനേകാൾ ശ്രേഷ്ഠവും അല്ലെങ്കിൽ അതാത്മാവാകാതെ ഭൌതികവികാരമാത്രമായിരിക്കയും അറികത്തക്ക സ്വാതന്ത്ര്യം ഇല്ലാതിരിക്കയും ചെയ്യും. സൎവ്വം ദൈവമെന്ന മതം രൂപത്തെ നിഷേധിച്ചു ആത്മഭാവത്തെ നിഷേധിക്കയും അരൂപശക്തിയെ ഭൌതികശക്തിക്കു ശരിപ്പെടുത്തുകയും ചെയ്യുന്നു. സൎവ്വം ദൈവം എന്ന മതത്തിലെ ദൈവം പ്രപഞ്ചമാകുന്നു. എന്നാൽ പ്രപഞ്ചത്തിന്റെ കൎത്താവല്ല. കാബൽപ്രെസർ എന്ന വിദ്വാൻ പറയുന്നതു "മനസ്സാക്ഷിക്കൂടാത്ത ജീവിതം ലോകത്തിന്റെ വെളിച്ചമെന്നത്രെ." പ്രപഞ്ചത്തെപ്പററി നമ്മുടെ അവസാനവ്യാഖ്യാനവും സത്യമായ തത്വജ്ഞാനവും അന്വേഷിക്കേണ്ടതു നമ്മുടെ പഞ്ചേന്ദ്രിയവിഷയങ്ങളും സ്വഭാവീകങ്ങളുമായ അപൂൎവ്വദൎശനങ്ങളിലല്ല. പിന്നെ സന്മാൎഗ്ഗീകവും ആത്മീകവുമായ ജീവനിലാകുന്നു. അതു രൂപത്തിലും ഭൌതീകത്തിലും നിന്നു മനുഷ്യനെ ഉയൎത്തുന്നു. മനുഷ്യന്റെ സന്മാൎഗ്ഗബോദ്ധ്യതയുള്ള മനശ്ശക്തിയുടെ പ്രവൃത്തിയാൽ മനസ്സിൽ വസിക്കുന്ന ദൈവീകതത്വത്തെ വ്യക്തമായി തെളിയിക്കുന്നു. അതു മനുഷ്യനിലുള്ള ദിവ്യത്വമാകുന്നു. അതുകൊണ്ടു നാം കേവലം ജീവികൾ മാത്രമെന്നല്ല മനുഷ്യരുമാകുന്നെന്നു തെളിയുന്നതാകുന്നു. ശരിയായ മനുഷ്യൻ ഇപ്രകാരമത്രെ നമുക്കു ദൈവചിഹ്നമാകുന്നതു. മനുഷ്യന്റെ ആത്മീക ജീവിതം അതിന്റെ പൂൎണ്ണവളൎച്ചയിൽ നാം ദൈവമെന്നു പറയുന്നതിനെ കാണിക്കുന്നു. അതു നാം അവനെ അറിയുന്നതിന്നുള്ള ഏകമാൎഗ്ഗമത്രെ. തത്വമായ മനുഷ്യാത്മാവു അതിരററ ആത്മാവിന്റെ അടയാളമാകുന്നു.

(തുടരും.)

## മ്ശിഹായുടെ സ്നേഹസ്വഭാവം.

നമ്മുടെ കൎത്താവായ യേശുമ്ശിഹാ നമ്മെ സ്നേഹിച്ചതു, നാം തന്റെ സ്നേഹിതന്മാരായിരുന്നപ്പോഴല്ലാ, എന്നാലൊ നാം ആദാമിന്റെ പാപംനിമിത്തം പാപാന്ധകാരത്തിൽ വീണിട്ടു സച്ചിദാനന്ദനായി സത്യസ്വരൂപനായിരിക്കുന്ന തന്റെ ബദ്ധവൈരികളായിരിക്കുന്ന അവസരത്തിലായിരുന്നു. ഒരു മനുഷ്യൻ തന്റെ സ്നേഹിതനുവേണ്ടി മരിക്കുന്നതിലും വലുതായ സ്നേഹം മറെറാന്നുമില്ലെന്നു കൎത്താവു തന്നെ വിളിച്ചു പറഞ്ഞിട്ടുള്ളതായി നാം വിശുദ്ധ വേദത്തിൽനിന്നും വായിക്കുന്നുണ്ടല്ലൊ. അപ്പോൾ പ്രിയരെ! നമ്മുടെ കൎത്താവായിരിക്കുന്ന യേശുമ്ശിഹാ നാം തന്റെ ശത്രുക്കളായിരുന്ന അവസരത്തിൽ നമ്മെ എത്ര അധികമായി സ്നേഹിക്കയും പാപത്തിൽ നിമഗ്നരായി നിരാശ്രുതരായി കിടന്നിരുന്ന മനുഷ്യവൎഗ്ഗത്തെ തന്റെ കുരിശുമരണംമൂലം കടലിൽനിന്നു പത്രോസിനെ എന്നപോലെ പാപക്കടലിൽനിന്നുദ്ധരിക്കയും "ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങളും തമ്മിൽ തമ്മിൽ സ്നേഹിപ്പിൻ" എന്നു ഒരു പുതിയ കല്പന നമ്മുടെ മുമ്പിൽവച്ചുതരികയും ചെയ്തശേഷം സ്വൎഗ്ഗാരോഹണം ചെയ്തവനും ഇപ്പോഴും നാം നമ്മുടെ ജഡകണ്ണുകൾകൊണ്ടു കാണാത്തപ്രകാരം ലോകത്തിലും സ്വൎഗ്ഗത്തിലും എന്നുവേണ്ടാ സൎവ്വസ്ഥലങ്ങളിലും വ്യാപിച്ചുകൊണ്ടിരിക്കുന്നവനും എല്ലായ്പ്പോഴും നമുക്കുവേണ്ടി പിതാവിനോടു മദ്ധ്യസ്ഥതപറഞ്ഞുകൊണ്ടു തന്റെ വലഭാഗത്തിൽ സ്ഥിതിചെയ്യുന്നവനും ആയി നമ്മെ അനന്തമായി സ്നേഹിക്കുന്ന യേശുമ്ശിഹായുടെ സ്നേഹത്തിൻ സ്വഭാവങ്ങളെപ്പററി സ്വല്പം പറയുന്നതു അനുചിതമായിരിക്കയില്ലെന്നു വിശ്വസിക്കുന്നതിൽ തന്റെ സ്നേഹത്തെപ്പററി ഏഴു സംഗതികൾ താഴെ കുറിക്കുന്നു.

൧. മ്ശിഹായുടെ സ്നേഹത്തിന്റെ വലിമ:— "ഒരുത്തൻ തന്റെ സ്നേഹിതന്മാൎക്കുവേണ്ടി തന്റെ ജീവനെ വെക്കുന്നതിലും അധികമായ സ്നേഹം ആൎക്കുമില്ല." (യോഹ. ൧൫: ൧൩)

൨. സഭയോടുള്ള തന്റെ സ്നേഹം:— "ഭൎത്താക്കന്മാരെ നിങ്ങളുടെ ഭാൎയ്യമാരെ സ്നേഹിപ്പിൻ മ്ശിഹായും സഭയെ സ്നേഹിച്ചു അതിനുവേണ്ടിത്തന്നെ തന്നെ ഏല്പിച്ചുകൊടുക്കയും ചെയ്തതുപോലെതന്നെ താൻ അതിനെ ശുദ്ധമാക്കി വചനത്താലും ജലസ്നാനംകൊണ്ടും വെടിപ്പാക്കേണ്ടതിനും മലിനതയെങ്കിലും ചുളുക്കമെങ്കിലും ഇപ്രകാരമുള്ളതിൽ യാതൊന്നെങ്കിലും ഇല്ലാതെ അതു ശുദ്ധമുള്ളതും കറയില്ലാത്തതുമായിരിപ്പാനായിട്ടു അതിനെ തനിക്കു മഹത്വമുള്ളൊരു സഭയാക്കി നിൎത്തിക്കൊള്ളേണ്ടുന്നതിനും ആകുന്നു." (എഫെ. ൫ ൨൫.൨൭)

൩. മ്ശിഹാ നമ്മോടുള്ള സ്നേഹം—"മ്ശിഹാ നമ്മെ സ്നേഹിക്കയും ഒരു സുഗന്ധവാസനയായ്, നമുക്കുവേണ്ടി തന്നെത്താൻ ദൈവത്തിനു ഒരു കാഴ്ചയും ബലിയും ആയിട്ടു ഏല്പിക്കയും ചെയ്തതുപോലെ തന്നെ നിങ്ങളും സ്നേഹത്തിൽ നടപ്പിൻ" (എഫെ. ൫: ൨)

൪. മ്ശിഹായുടെ മാനുഷിക സ്നേഹം—"ഞാൻ മ്ശിഹായോടുകൂടെ കുരിശിക്കപ്പെട്ടിരിക്കുന്നു എന്നാലും ഞാൻ ജീവിക്കുന്നു എങ്കിലും ഞാനല്ല മ്ശിഹായത്രെ എന്നിൽ ജീവിക്കുന്നതു വിശേഷിച്ചും ഞാൻ ഇപ്പോൾ ജഡത്തിൽ ജീവിക്കുന്നതു എന്നെ സ്നേഹിക്കയും എനിക്കുവേണ്ടി തന്നെത്താൻ ഏല്പിക്കയും ചെയ്തവനായി ദൈവത്തിന്റെ പുത്രനായവനിലുള്ള വിശ്വാസത്താൽ തന്നെ ഞാൻ ജീവിക്കുന്നു." (ഗലാ. ൨: ൨൦)

൫. മ്ശിഹായുടെ നേടാവതല്ലാത്ത സ്നേഹം—"അറിവിനെ കവിയുന്ന മ്ശിഹായുടെ സ്നേഹത്തെ അറിവാനായിട്ടു പ്രാപ്തന്മാരാകണം എന്നും നിങ്ങൾ ദൈവത്തിന്റെ സകല പൂർണ്ണതയാലും പൂർണ്ണപ്പെടേണമെന്നും തന്നെ" (എഫെ. ൩: ൧൯)

൬. മ്ശിഹായുടെ അനന്തമായ സ്നേഹം—"പെസഹാ ഉത്സവത്തിനു മുമ്പെ യേശു ഇഹലോകം വിട്ടു പിതാവിന്റെ അടുക്കൽ പോകേണ്ടുന്നതിനു തന്റെ സമയം വന്നിരിക്കുന്നു എന്നറിഞ്ഞുംകൊണ്ടു ലോകത്തിൽ തനിക്കുള്ളവരെ സ്നേഹിച്ചിട്ടും അവൻ അവരെ അവസാനത്തോളം സ്നേഹിച്ചു. (യോഹ. ൧൩: ൧)

൭. മ്ശിഹായുടെ നിർബന്ധമായ സ്നേഹം—എന്തുകൊണ്ടെന്നാൽ മ്ശിഹായുടെ സ്നേഹം ഞങ്ങളെ നിർബന്ധിക്കുന്നു. അതൊ എല്ലാവർക്കു വേണ്ടി ഒരുവൻ മരിച്ചിരിക്കെ എല്ലാവരും മരിച്ചു എന്നും അവൻ എല്ലാവർക്കു വേണ്ടി മരിച്ചതു ജീവിക്കുന്നവർ ഇനി തങ്ങൾക്കായിട്ടല്ല തങ്ങൾക്കു വേണ്ടി മരിച്ചു ഉയിർത്തവനായിട്ടു ജീവിക്കേണ്ടതിനാത്രെ എന്നും ഞങ്ങൾ നിർണ്ണയിച്ചിരിക്കയാൽ തന്നെ. (൨ കോറി. ൫: ൧൪, ൧൫)

---

## രക്ഷിക്കപ്പെട്ടവർ.

ഇംഗ്ലണ്ടിൽ കെസ്വിക്ക യോഗങ്ങളുടെ ആവിർഭാവത്തോടുകൂടി മതപ്രസംഗങ്ങൾ എല്ലാം ആ സമ്പ്രദായം അനുസരിച്ചാണു. പെന്തിക്കുസ്തിദിവസം അപ്പോസ്തോലർ കൂടിയിരുന്ന മാളികമുറിയിൽനിന്നു ലോകത്തിന്റെ നാനാഭാഗത്തേക്കും വ്യാപിച്ച ആ മഹാദ്ഭുതം ഏകരീതിയായിരുന്ന പ്രകാരംതന്നെ കെസ്വിക്കുകളും ആയിരിക്കേണമെന്നു അതിലെ പ്രവൃത്തകന്മാർക്കു ഉദ്ദേശമുണ്ടെന്നു തോന്നിപ്പോകും. ആ യോഗങ്ങൾ പ്രോട്ടസ്റ്റാന്തു സഭയിലെ ഭിന്നകക്ഷികൾ ഏവരുംകൂടി യോജിച്ചാണു നടത്തിവരുന്നതു. ആകയാൽ ആ യോഗങ്ങളിൽ സന്നിഹിതരായൊ അതിന്റെ നാവായ ലൈഫ് ഓഫ് ഫെയിത്ത് മുഖാന്തിരമൊ, അതിൽ സംബ

ന്ധിക്കുന്ന എവരും, ചച്ച്കാരനൊ, നോൺകൊൺഫൊ്റമിസ്റ്റോ, ബപ്ടീസ്തനൊ, പ്രെസ്ബിററീറിയനൊ ആരായാലും പുറത്തിറങ്ങി പ്രസംഗിക്കാൻ പുറപ്പെട്ടു മ്പോൾ തങ്ങൾ നില്ക്കുന്നതു കെസ്വിക്കു പ്രസംഗശാലയിലാണെന്നും, തങ്ങളുടെ ശ്രോതാക്കൾ എല്ലാവരും അവിടത്തെ ശ്രോതാക്കളെപ്പോലെ സജ്ജനങ്ങളൊ വിദഗ്ദ്ധജനങ്ങളൊ ആണെന്നും, തങ്ങൾ എവിടെയായാലും ഓരൊ കെസ്വിക്കു യോഗമാണ നടത്തുന്നതെന്നും അദ്ധ്യാളിച്ചുപോകുന്നതായിട്ടാണ കാണുന്നതു. ൟ അന്ധാളംനിമിത്തം ൟ പ്രസംഗികൾ ഇവിടുത്തെ ന്റുറിയാനിജനത്തിൽ ദോഷമായ ഫലമാണ പുറപ്പെടുവിച്ചതു. കെസ്വിക്കു യോഗങ്ങളിൽ പ്രസംഗി എതു കക്ഷികാരനായാലും ഇതരപക്ഷക്കാൎക്കു അഹിതമായ വിഷയങ്ങൾ തൊട്ടു പ്രസംഗിക്കാതെ, എല്ലാ കക്ഷികൾക്കും പൊതുവായ മാനസ്സാന്തരം, വിശ്വാസദാൎഢ്യം, പവിത്രജീവിതം ഇവയെക്കുറിച്ചുമാത്രം പ്രസംഗിക്കും. കെസ്വിക്കു യോഗങ്ങളിൽ സന്നിഹിതരായി സംബന്ധിച്ച പ്രസംഗികൾ ഇവിടെ വന്നവർ ഗ്രെഗ്സൻ സായ്പും, നികൊൽസൻ മദാമ്മയും, വാക്കർസായ്പും അല്ലാതെ വേറെ ഉണ്ടെന്ന തോന്നുന്നില്ല. അവിടെ കക്ഷിവാദികാൻ നിവൃത്തിയില്ലാതെ ഇരുന്നവർ ഇവിടെ എത്തിയപ്പോൾ സ്വപക്ഷസിദ്ധാന്തങ്ങളാണ ഘോഷിച്ചുതുടങ്ങിയതു. ഡേവിഡ്, വെസ്ലവത്ത് എന്ന രണ്ടു പ്രസംഗികൾ കെസ്വിക്കിന്റെ കാററുമാത്രം എററിട്ടുണ്ടായിരിക്കണം. ഇവിടത്തെ അവരുടെ ശിഷ്യവൃന്ദങ്ങൾ ആ നാമം കേൾക്കപോലും ചെയ്തിട്ടുള്ളവർ അല്ല. "പണ്ടു വലിയ മെത്രാച്ചന്റെ സ്പുടംവെച്ച പ്രസംഗങ്ങൾ കേട്ടിട്ടുണ്ടു. അന്ന അതിൻപ്രകാരം നടന്നു; എകദേശം അതു അസ്തമിച്ചുവരവെ വിദ്വാൻകുട്ടിഅച്ചന്റെ ഉണൎവ്വുപ്രസംഗങ്ങൾ കേട്ടുതുടങ്ങി. അന്നു അതിൻപടി നടന്നു. ഇപ്പോൾ ഇവരുടെ പ്രസംഗം വന്നു. ൟ കരപ്രമാണി പോകുന്നുണ്ടു ആശ്രിതരായ നാമും പോയി കേൾക്കേണ്ടതല്ലയൊ?. ൟ കരയിൽ അയാൾ പറയുന്നതല്ലാതെ വല്ലതും നടക്കുമൊ" ഇവരുടെ ശ്രോതാക്കൾ ഇപ്രകാരമുള്ള സാധുക്കളായിരുന്നു. അപ്പൻ പാപം എററുപറഞ്ഞു മകൻ പറയാതെ ഇരിക്കുമൊ? അമ്മ രക്ഷികപ്പെട്ടു മകൾ രക്ഷികപ്പെടേണ്ടയൊ? ഭൎത്താവു സാക്ഷി പറഞ്ഞു ഭാൎയ്യ ആ വാക്കുകൾതന്നെ ആവൎത്തിക്കാമല്ലൊ. തറവാട്ടുമൂപ്പൻ ചെയ്തതിനെ ശേഷം അംഗങ്ങളും ബന്ധുജനങ്ങളും അനുകരിച്ചു. ൟ ഇളക്കമെല്ലാം അല്പനേരത്തേക്കുമാത്രം നിലനില്ക്കുന്ന ഗതാനുഗതികത്വം ആണെന്ന ഗ്രഹിക്കാതെ പ്രസംഗം നന്നാ ഫലിച്ചു എന്നു കണ്ടു പ്രസംഗികന്മാർ കൃതാൎത്ഥരായി ഭവിച്ചു. ഭക്ഷണവും താമസവും സുഖമായിരുന്നു. ഒരാഴ്ച തുടൎന്നുനടന്ന യോഗങ്ങളിൽ ധൎമ്മശേഖരം പിരിഞ്ഞതു നല്ല ഒരു സംഖ്യയായിരുന്നു. അതിന്നവകാശി ഉപദേശിമാത്രമാണ. ഇങ്ങിനെ പ്രസംഗം നടത്താൻ അടുത്ത കൊല്ലവും വരാത്ത ഉപദേശിയുണ്ടൊ. ഇവിടെയുള്ള അന്യമതകക്ഷികൾ ഇവരെ സ്വീകരിച്ചതു ഇങ്ങിനെ അല്ലായിരുന്നു. ചച്ച്മിഷ്യൻസമൂഹക്കാരോടു ഇവരുടെ സംബന്ധം പല പ്രകാരേണ ആയിരുന്നു. ഒരു സ്ഥലത്തു പാദ്രി രക്ഷയിൽ താല്പൎയ്യക്കാരനായിരുന്നു എങ്കിൽ ഇവരെ പള്ളിയിൽ പ്രവേശിപ്പിക്കും. അതിൽ പ്രസംഗിക്കുവാനും അനുവദിക്കും. വേറൊരു സ്ഥലത്തെ പാദ്രിക്കു രക്ഷാപ്രസംഗം പഥ്യമല്ലെങ്കിൽ ഇവർ പന്തലുകളിലൊ വല്ല വൃക്ഷത്തണലിലൊ വീടുകൾതോറുമൊ ആയിപോകും. ക്രിസ്ത്യാൻ പേററിയോടു എന്ന മദ്രാസ പത്രത്തിലും ഇൻറെലിജെൻസർ എന്ന ശീമപത്രത്തിലും ജെ. എച്ച. ബിഷോപ്പുസായ്പും, ലാഷ് സായ്പും ഇവരുടെപ്രസംഗരീതി വൎണ്ണിച്ചും ഫലത്തെ ശ്ലാഘിച്ചും എഴുതിയിരുന്നു. എന്നാൽ പരേതനായ ആൎച്ച്ഡീക്കൻ കോശി അവർകൾ ഇവരെ തിക്തകമായിട്ടായിരുന്നു അഭിപ്രായപ്പെട്ടിരുന്നതു. ഒടുവിൽ ൟ ഭിന്നതകൾ എല്ലാം ഹോഡ്ജസ് ബിഷോപ്പവർകളുടെ തീരുമാനംകൊണ്ടു വ്യവസ്ഥയായി. എതെല്ലാം പള്ളികളിൽ ഇവർ പ്രസംഗംനടത്തി പുസ്തകത്തിൽ ഒപ്പുവെച്ചിരുന്നുവൊ ആ പള്ളികളിലെ പാദ്രിമാരോടു മേലിൽ ഇവരെ പള്ളികളിൽ പ്രസംഗമൊ മററുവല്ല ശുശ്രൂഷയൊ നടത്തുന്നതിനു അനുവദിച്ചുകൂ

ടാ എന്ന ചട്ടംകെട്ടി. രക്ഷാപ്രസംഗികൾ ചർച്ചുമിഷ്യൻകാരെ യാക്കോബായക്കാൾ കഷ്ടമെന്നാണ ഗണിച്ചുപോരുന്നതു. ലണ്ടൻമിഷ്യൻകാർ തങ്ങൾതന്നെ പിടിപാടില്ലാത്തവരാകകൊണ്ടു പിടിപാടില്ലാത്ത ഏവരേയും കൈക്കൊള്ളാൻ സന്നദ്ധരാണ. നമ്മുടെ സഹോദരങ്ങളായ നവീകരണകക്ഷികളാണ ഇവരെ കൊണ്ടാടി ഘോഷിച്ചുപോരുന്നതു.

നവീകരണസഭ പത്രൂപമൊ കൈവെപ്പൊ ക്രൂദാശകളൊ ഇല്ലാത്തവരും ഒരു സഭയിൽനിന്ന നിലതെററി മറെറാന്നിൽ സ്ഥിരമാകാതെ നില്ക്കുന്നവരും ആണെന്ന യാക്കോബായക്കാർക്കും ചർച്ചുമിഷ്യൻകാർക്കും വിചാരിക്കാം; എങ്കിലും അവരുടെ സ്വന്ത മതിപ്പിൽ അവർ ഒരു പൂർവ്വിക സഭയുടെ പ്രതിനിധികൾ ആണെന്നും അപ്പോസ്തോലസഭയുടെ പദവികൾ എല്ലാം ഇന്നും കൈവശംവെച്ചു അനുഭവിച്ചു പോരുന്നഎന്നും അല്ലയൊ ഇരിക്കുന്നതു. അങ്ങിനെ എങ്കിൽ ഇവർ അയക്കപ്പെടാത്ത ശ്ലീഹന്മാരെ സ്വീകരിക്കയും, പിടിപാടില്ലാത്തവരുമായി വകകെട്ട ബാന്ധവത്തിൽ പ്രവേശിക്കയും, അങ്ങിനെ പിമ്പത്തെ അവസ്ഥ മുമ്പിലത്തെതിനേക്കാൾ വഷളാക്കി തീർക്കുകയും ചെയ്യുന്നതു എന്തിനാണ? ഈ ബാന്ധവംകൊണ്ടു സഭയുടെ ഗൃഹനിൎമ്മാണത്തിനു ഉപകരിക്കുന്നവൊ? ഇല്ലന്നാണ എന്റെ അറിവു. ഇവർ കൂട്ടുന്നില്ല ചിതറിക്കുന്നതെയുള്ളു. തിരമാലകളിൽ ചാഞ്ചാടുന്ന നവീകരണ കപ്പലിനെ ഇവർ നംങ്കൂരമിട്ടു ഉറപ്പിക്കുന്നവരല്ല. കാററു വൎദ്ധിപ്പിച്ചു അലച്ചിൽ അധികമാക്കുന്നവരാണ. ഇവരുടെ പ്രവേശം നിമിത്തം സഭയിൽ എത്ര ഭിന്നതകൾ മുളച്ചിരിക്കുന്നു. അവ ഫലം കായ്പാൻ താമസിക്കുമൊ? ഈ ചോദ്യങ്ങൾ ആ കക്ഷിയിലെ അദ്ധ്യക്ഷന്മാരുടെയും, പ്രധാന കശീശന്മാരുടെയും സമസ്താലോചനസംഘത്തിന്റെയും ഗാഢമായ ആലോചനയ്ക്കു വിഷയീഭവിക്കേണ്ടതാണ.

ഈ രക്ഷാപ്രസംഗികളുടെ പ്രസംഗത്തെ കൈക്കൊണ്ടു അവൎക്കു ശിഷ്യപ്പെട്ട ജനസാമാന്യത്തിന്റെ പിന്നീടുള്ള സ്ഥിതിയെക്കുറിച്ചും അല്പം ആലോചിക്കേണ്ടതാണ. ചുമട്ടുകാരനും കൂലിക്കാരനും തുമ്പാക്കാരനും കല്പണിക്കാരനും ചക്കുകാരനും എല്ലാം ഉപദേശിയാണ പ്രസംഗിയാണ പൌലോസു ശ്ലീഹായുടെ അൎത്ഥകാഠിന്യം ഉള്ളതായ ഏതു ലേഖനവും വ്യാഖ്യാനിക്കാൻ തക്ക അഗാധജ്ഞാനിയായ വൈദീകൻ അല്ലാത്ത ഒരു ഉപദേശിയും ഇല്ല. തങ്ങളുടെ വിഷമമായ ഉപജീവനമാൎഗ്ഗത്തെക്കാൾ പ്രയാസം കുറഞ്ഞ തൊഴിലല്ലെ ഇതു? ചിലവിനു സഹോദരന്മാരുടെ സല്ക്കാരശീലം ഉപകാരശീലം ഇവ ധാരാളം മതിയാകും. ഞായറാഴ്ചതോറും പ്രത്യേക യോഗങ്ങളിലും, സ്വദേശത്തും അടുത്തദേശങ്ങളിലും, ഉപദേശികളും അവൎക്കു ശുശ്രൂഷിപ്പാൻ ഉപദേശിനികളും ഇങ്ങിനെയാണ പുറപ്പാടു. പ്രസംഗിക്ക, സ്തുതിക്ക, പാടുക, മനംതകൎന്നുകരക, പാപം ഏററുപറക, അനുഭവസാക്ഷികൊടുക്ക. ഇങ്ങിനെയാണ പ്രസംഗരീതി. ഈ ചൊല്ലിയാട്ടം എല്ലാം കഴിഞ്ഞശേഷമുള്ള സ്ഥിതി. ഹാ! എത്രകഷ്ടം എത്ര ഭയങ്കരം! ഇന്ന രക്ഷാപ്രസംഗിച്ചവൻ നാളെ നാടകത്തട്ടിന്മേൽ ആണ. ഞായറാഴ്ച സ്തുതിപാടിയവൻ തിങ്കളാഴ്ച തെറി പാടി. പകൽ പാപം ഏററുപറഞ്ഞവൻ രാത്രിമോഷ്ടിച്ചു. മാരാമണ്ണുവച്ചു മനംതകൎന്നു കരഞ്ഞവൾ അശിക്രൂർവച്ചു വ്യഭിചാരത്തിൽ പിടിക്കപ്പെട്ടു. വീട്ടിൽ അനുഭവസാക്ഷി പറഞ്ഞവൻ കോട്ടിൽ കള്ളസാക്ഷിയാണ്. ഹാ! ദൈവതിരുനാമം എത്ര നിന്ദിക്കപ്പെടുന്നു. മിശിഹാതമ്പുരാൻ തിരുരക്തംകൊണ്ടു സമ്പാദിച്ച രക്ഷ ഇത്ര നിസ്സാരമൊ?.

# ഒരു ലേഖനം.

കാൎത്തികപ്പള്ളി.

മുടങ്ങാതെ എല്ലാ പത്രികകളിലും നമ്മുടെ നവീകരണക്കാരുടെ നടപടികളെ കുറിച്ചു സ്വല്പം വല്ലതും പറഞ്ഞുകൊണ്ടിരുന്നാൽ വായനക്കാൎക്കു നേരംപോക്കും ഇവരെക്കുറിച്ചു പല പുതിയ അറിവുകൾ സമ്പാദിക്കുന്നതിനു എന്നുമാത്രമല്ലാ നമ്മുടെ സത്യസഭയിലുള്ള ചിലൎക്കു ഇതുമൂലം ചില പാഠങ്ങൾ പഠിക്കുന്നതിനും ഇടയുണ്ടു. ഈയിടെ മലയാളത്തു ബാധിച്ചിരിക്കുന്ന പ്രധാനമായ വ്യാധികളിൽ ഒന്നു, നവീകരണത്തിലെ ചില ഉപദേഷ്ടാക്കന്മാരുടെ ലക്കില്ലാഴികയാണു. ഈ വ്യാധി ഇപ്പോൾപരന്നു ഇതിലധികമൊന്നു മനുഷ്യരുടെഇടയിൽ വ്യാപിക്കാനില്ലാത്ത സ്ഥിതിയിലായിരിക്കുന്നു. ഈ വ്യാധിയുടെ കാരണത്തെപററി പ്രധാനമായിട്ടുള്ളതിൽ ചിലതിനെ പറയാം. (൧) സൎക്കാരിൽനിന്നും പരിഷ്ക്കാരരീതിയിൽ വിദ്യ അഭ്യസിപ്പിക്കുന്നതിനായിട്ടു അവിടവിടെ വിദ്യാശാലകൾ കെട്ടി കുട്ടികളെ ശമ്പളമില്ലാതെയും തീരെ കുറച്ചും പഠിപ്പിച്ചുതുടങ്ങിയതുതന്നെ. ഇതുമൂലം ഒരു കുട്ടിയിൽനിന്നും അരയും ഒന്നും ശ്രുപാവീതം വാങ്ങിച്ചുകൊണ്ടു, പോരെങ്കിൽ വീട്ടുകാരെ കഴിയുന്നതുപോലെ ഉപദ്രവിച്ചും കാലം കഴിച്ചുകൊണ്ടിരുന്ന പഴയ ആശാന്മാൎക്കു കാലക്ഷേപത്തിനു വേറെ നിവൃത്തിയൊന്നും ഇല്ലാതായിട്ടു ഈ സൂത്രം സ്വീകരിച്ചു അഷ്ടി കഴിച്ചുവരുന്നു. എന്റെ അറിവിൽ ഇവിടെ എത്തിയിട്ടുള്ള ഉപദേശിമാരിൽ എല്ലാംതന്നെ എന്നു പറയാം വേറെ നിവൃത്തിയില്ലാതായി വന്നിട്ടുള്ളവരത്രെ. ഇവരിൽ ഒരു പ്രധാനിയും ഒന്നാമതായി വന്ന വ്യാധിയും തന്റെ പേരിനെ തന്നെ ഇവിടുത്തെ പള്ളിയിൽവച്ചു വ്യാഖ്യാനിച്ചു പ്രസംഗിച്ച ആ ഗംഭീരാശയനമായ ദിവ്യഗുരുവിനെക്കുറിച്ചു നിങ്ങളുടെ പത്രികയിൽ പല പ്രാവശ്യം പറഞ്ഞിട്ടുള്ളതാണു. അദ്ദേഹത്തിൽനിന്നും ഉള്ള ഉപദ്രവം ഈയിട ഞങ്ങൾ അനുഭവിക്കുന്നില്ലെന്നുള്ളതു എല്ലാവൎക്കും ഒരാശ്വാസമാണു. പിന്നീടു വന്ന ഒരു വ്യാധി ഇടത്വാകാരൻ ഒരുപദേഷ്ടാവാണു. ഈ വിദ്വാനും ഒരാശാൻതന്നെ ആയിരുന്നു. ഉപദേശം കാലയാപനത്തിനു ഒരു നല്ല മാൎഗ്ഗമെന്നു നിശ്ചയിച്ച മനുഷ്യനാണു. അടിയെവിടെയൊ, അവിടെ ചെവിടു കാണിച്ചുകൊടുത്തിട്ടുള്ളവനും കൊടുക്കുന്നവനും ആണു. ഇനിയും ഈ വിദ്വാന്റെ നടപ്പു കണ്ടാൽ ഒരു ഭ്രാന്തനാണെന്നും പ്രസംഗം കേട്ടാൽ അതു കുറെ അധികമാണെന്നും, തീൎച്ചപ്പെടുത്താം. ആയാളുടെ പല്ലു തന്നെ എണ്ണത്തിൽ കുറഞ്ഞിരിക്കുന്നതു, തല്ലു വാങ്ങിച്ചതാണെന്നു വളരെ സാമൎത്ഥ്യത്തോടെ പറയും. ഈയിട ഈ അണ്ണന്മാരുടെ ഇടയിൽ കടന്നുകൂടിയിരിക്കുന്ന ഒരു ധാരണ ആരെയെങ്കിലും ശകാരിച്ചു കണക്കിനു കൊണ്ടെന്നു കേട്ടാൽ അതു ഒരു വലിയ പദവിയാണെന്നു വിചാരിച്ചുവരുന്നു. വാങ്ങിക്കാൻ മടിയുണ്ടെങ്കിലും വാങ്ങിച്ചെന്നു കേട്ടാൽ മതി. ശകാരം സഹിക്കാൻ പാടില്ലാതാകുമ്പോൾ വല്ല ഒരു കട്ടയൊ മറെറാ എടുത്തു ദേഹത്തിൽ ഇട്ടാൽ തല്ലികൊന്നുയെന്നൊ രക്തസാക്ഷിയായിട്ടു മരിച്ചുയെന്നൊ ഒക്കെ ഘോഷിക്കുന്നതിനു ചില പത്രപ്രവൃത്തകന്മാരും ഉണ്ടായിട്ടുണ്ടു.

പണ്ടത്തെ ഡേവിഡിന്റെ കൂട്ടുകാരൻ എന്നു തോന്നുന്ന ഒരു "വെസ്ലിവൎഗ്ഗ"സ്വാമിയെന്നുള്ള ഭാവത്തിൽ പേരും, ഉടുപ്പും, ഭക്ഷണവും ഒക്കെയും ഇംഗ്ലീഷുരീതിയിൽ സ്വീകരിച്ചു മലയാളത്തുവന്നു സാധുക്കളായ മാപ്പിളമാരെ വഞ്ചിച്ചു കാലം കഴിച്ചുപോരുന്നു. നാട്ടുകാർ ഇത്ര സാധുക്കളായിപ്പോയതിൽ വ്യസനിക്കുന്നു. അയാൾ കള്ളമതക്കാരനെന്നുംമററും ഒരിടത്തും പറകയില്ല. ഈ വിദ്വാന്റെ പരിവാരങ്ങളായി രണ്ടു ഉപദേശിമാർ ഇവിടെ വന്നിരുന്നവരിൽ ഒരുത്തനോടു എനിക്കു സംസാരിക്കുന്നതിനു ഇടയായി. അയാൾ ഒരു പഴയ കുഡുംബക്കാരനും വീട്ടിൽ കാലക്ഷേപത്തിനു മാൎഗ്ഗമൊന്നുമില്ലാഞ്ഞതിനാൽ ഒരു ആശാനായി കാലം കഴിച്ചുവന്നു എന്നും ആ ഇടയ്ക്കു നവീകരണ ദുരുപദേശം ജനങ്ങളുടെ ഇടയിൽ പരത്തി ഒരു പ്രത്യേക സമുദായമുണ്ടാക്കണമെന്നുള്ള ആഗ്രഹത്താൽ കുറെ ഉപദേഷ്ടാക്കന്മാരെ സുവിശേഷസംഘം എന്ന നാമധേയത്തിൽ പുറപ്പെടുവിച്ചതു തനിക്കും ഒരു നല്ല തരമെന്നു തോന്നി ആശാൻപണി ഉപേക്ഷിച്ചു മാതൃസഭയെ പീഡിപ്പിക്കയാണു തൊഴിൽ എന്നു മനസ്സിലായി. വേദപുസ്തകം പോരെങ്കിൽ ഒരു

പാട്ടുപുസ്തകവും സഞ്ചിയിലാക്കിയാൽ ഉപദേശിയായല്ലൊ. കഷ്ടം ഒരുത്തൻെറ കാ
ലക്ഷേപത്തിനുവേണ്ടി ഇപ്രകാരം ദൈവത്തിൻെറ നാമം വൃഥാ എടുക്കുന്നവനു
ശിക്ഷാവിധിയിങ്കൽ മഹാ ഭയങ്കരം. ഇവരുടെ അയൽവാസിയും കാലക്ഷേപത്തി
നുവേണ്ടി മാത്രം ഉപദേശിക്കുന്നവനും കർത്താവു മാളികയിൽവച്ചു അപ്പം തൻെറ
ശിഷ്യന്മാൎക്കു കൊടുക്കയും അപ്രകാരം ചെയ്യുന്നതിനു കല്പിക്കയും ചെയ്തിരിക്കുമ്പോ
ൾ പള്ളിയിൽവച്ചു ശുദ്ധമുള്ള കുൎബ്ബാന കൈക്കൊള്ളുന്നതു അനാവശ്യവും പാപ
വും അതു ഏവൎക്കും മുറിക്കുന്നതിനു അവകാശമുള്ളതുമാകുന്നു എന്നും എല്ലാവരും
രാജ ആചാൎയ്യകുലമാണെന്നും വാദിക്കുന്ന വിദ്വാനാണു മററവൻ.

ഈ മനുഷ്യനും സുവിശേഷ പ്രസംഗിയെന്നുള്ള ഭാവത്തിൽ ശമ്പളം വാങ്ങി
ക്കുന്നതിനായിട്ടുമാത്രം തൻെറ നാമത്തെ എടുക്കുന്നു. ദൈവത്തിൻെറ ആത്മാക്ക
ളെ നഷ്ടപ്പെടുത്തുന്നതിനായിട്ടു മാസം എട്ടും പത്തും കൊടുത്തുവരുന്നതല്ലെ അ
ത്ഭുതം: ഇനിയും പറയുന്നുവെങ്കിൽ വിരണ്ടു ഓടുന്ന ഒരു കപ്പിയാരും ഒരു മാമ്മ
നും, ഒരു ചാക്കോയും, രണ്ടു കീവറീതും, ഒരു ശമുവേലും, ഒരു ഉമ്മച്ചനും, ഒരു
യോശുവായും എന്നു വേണ്ടാ ഉപദേശിമാരുടെ പ്രളയം. ആകെയുള്ള ഉപദേ
ശിമാരുടെ ജനസംഖ്യ എടുത്തു നോക്കിയാൽ ആകപ്പാടെയുള്ള നവീകരണക്കാ
രുടെ സംഖ്യയെക്കാൾ ഒന്നു കൂടിയിരിക്കും. ഈ അണ്ണന്മാരുടെ പ്രസംഗം കേട്ടാ
ൽ അവർ സുവിശേഷത്തിൻെറ സത്യത്തെ വെളിപ്പെടുത്തുവാൻ ആകാശത്തി
ൽനിന്നും ഇറക്കിയതാണെന്നു തോന്നും. ഇവരോടു സംസാരിച്ചാൽ ഇവർ മാനസാ
ന്തരപ്പെടുത്താനായിട്ടു മാത്രം വന്നവരെന്നും അവരുടെ സഭയിൽ ആളു ചേൎക്കണ
മെന്നുള്ള വിചാരമെ അവൎക്കില്ലെന്നും ഘോഷിക്കും. എന്നാൽ എവിടെ വെച്ചു സാ
ധുക്കളെ തനിച്ചു കിട്ടുമൊ അവിടെ വെച്ചു ഇവർ പ്രയോഗിക്കുന്ന വിദ്യ കേട്ടാ
ൽ ഇതു പ്രത്യേകം അഭ്യസിപ്പിച്ചതാണെന്നു തോന്നും.

ആദ്യമായിട്ടു ചോദിക്കുന്ന ചോദ്യം സഹോദരാ നിൻെറ ഹൃദയം കൎത്താ
വിനായിട്ടു കൊടുത്തിട്ടുണ്ടൊ? ഇതു ആവശ്യമുള്ള ചോദ്യങ്ങളിൽ ഒന്നാണല്ലൊ.
ഇപ്രകാരം പല ചോദ്യങ്ങൾ ചോദിക്കും പിന്നീടു ഉപദേശി ആ മനുഷ്യൻെറ
യൊ, സ്ത്രീയുടെയൊ മുമ്പിൽ വെച്ചുതന്നെ ഒരു ദൈവത്തെ കളിപ്പിക്കുന്ന പ്രാ
ൎത്ഥന പ്രാൎത്ഥിക്കും. (ഈ അവസരങ്ങളിലുള്ള പ്രാൎത്ഥനയും മററും സ്വാനുഗ്രാഹി
ൽ ശേഖരിക്കേണ്ടിയതാണു.) ഇത്രയുംകൊണ്ടു ഉപദേശിമാരെക്കുറിച്ചു അവർ വി
ചാരിച്ചിരുന്നതുപോലെ ഒരു ധാരണ മനസ്സിൽ ഉളവാക്കും. അടുത്ത ദിവസംത
ന്നെ ഈ വഞ്ചിക്കപ്പെട്ട മനുഷ്യൻെറ വീട്ടിൽ എത്തി, പല ദിവസത്തെ ചെവി
മന്ത്രം കഴിക്കും. എങ്ങിനെയെങ്കിലും ഒരു ഉപദേശം അവനിൽ ഫലിക്കുന്നതുവ
രെ മാനസാന്തരത്തെക്കുറിച്ചൊ ഏതെങ്കിലും ആവശ്യമുള്ള കാൎയ്യത്തെക്കുറിച്ചൊ
പറഞ്ഞുകൊണ്ടിരിക്കും. ഇപ്രകാരം ഇവനു ഒരു നല്ല സ്ഥിതി ഉണ്ടാകുമ്പോൾ പി
ന്നീടുള്ള പ്രയോഗമെ ഈ അണ്ണന്മാൎക്കു ആവശ്യമുള്ളല്ലൊ. അവൻ മാനസാന്തര
പ്പെട്ടു, ഏതു സഭയിൽ നിന്നൊ അവിടെ നില്ക്കരുതു എന്നു പ്രസംഗിച്ചു തുടങ്ങും.
അതിനു നല്ല ജീവിതം ജീവിക്കുന്നതിനു ഈ വലിയ ബാവാകക്ഷിയിലും ആരു
ള്ളു എന്നും ദൈവത്തിനു പള്ളിയും സ്വത്തും ഒന്നും ആവശ്യമില്ലന്നും ദൈവം ന
മ്മുടെ ഹൃദയമെ ആവശ്യപ്പെടുന്നുള്ളു എന്നും അതിനു പാവപ്പെട്ട നമുക്കു എല്ലാ
വൎക്കും ഒന്നിച്ചു പ്രസംഗത്തിനും പ്രാൎത്ഥനയ്ക്കും ധ്യാനത്തിനും പള്ളിക്കൂടത്തിൽ
കൂടിയാൽ ദൈവത്തിൻെറ വചനത്തിൽനിന്നും പല പുതിയ അറിവുകൾ സ
മ്പാദിക്കാമെന്നും മററും പറഞ്ഞു ആ സാധുമനുഷ്യൻെറ മനസ്സിനെ ഇളക്കി മറി
ച്ചു വല്ലാത്ത ഒരു സ്ഥിതിയിലാക്കും. അടുത്ത ദിവസംതന്നെ ഈ അണ്ണന്മാർ വീ
ണ്ടും എത്തി വിളിച്ചു പള്ളിക്കൂടത്തിൽ കൊണ്ടുചെന്നു നാലുചുററും പൊടി ഉപ
ദേശിമാരും ഇരുന്നതിൽ പിന്നീടുള്ള സംഭാഷണമാണു കേൾക്കേണ്ടിയതു.

ഒരുത്തൻ—എനിക്കു ഈ ബാവാകക്ഷിക്കാരുടെ മൂഢവിശ്വാസമോൎക്കുമ്പോൾ
വലിയ അത്ഭുതമാണു. എൻെറ കൎത്താവെ ഇവൎക്കു എല്ലാവൎക്കും തലച്ചോറില്ലാതാ
യിപ്പോയല്ലൊ. പരിമല മെത്രാച്ചൻ ഒരു ഭക്തനെന്നിരുന്നാലെ, അദ്ദേഹത്തി
ൻെറ കബറുങ്കൽ കുമ്പിട്ടാൽ എന്തൊരു മോക്ഷം ഉണ്ടു.

മറെറാരുത്തൻ—അയ്യൊ ആ കല്ലിൻെറ ശക്തി വല്ലാത്ത ശക്തിതന്നെ വെ
ട്ടിയതാണൊ കഴിഞ്ഞ പെരുന്നാളിനു രൂപാ മൂവായിരം നേൎച്ച വീണതു.

മൂന്നാമൻ—കഷ്ടം ഇവർ ഹിന്തുക്കളെക്കാൾ കഷ്ടമായിപ്പോയല്ലൊ. എന്നിൽ കൂടെയല്ലാതെ യാതൊരുത്തനും അകത്തു പ്രവേശിപ്പാൻ കഴികയില്ല. ഇത്ര തെളിച്ചിട്ടും ഇവർ ഇപ്രകാരം ചെയ്യുന്നല്ലൊ. ഇപ്രകാരമുള്ള വെടികൾ കേട്ടു നടുവിൽ ഇരിക്കുന്ന നമ്മുടെ സഹോദരൻ വല്ലാതെ വിഷമിച്ചുപോകും. അല്ലയൊ നവീകരണ ഉപദേഷ്ടാക്കന്മാരെ, നിങ്ങൾ നിങ്ങളുടെ നടുവിലിരിക്കുന്ന സഹോദരൻെറ ആത്മാവിനു ഉത്തരം പറയേണ്ടിവരും. ആ സാധുവിനെ നിങ്ങളുടെ വലയിൽ ആക്കി, ഇതു മഹാ ഭയങ്കരമായ ഒരു പാതകമാകുന്നു. യാക്കോബായ സഭയിൽ കല്ലിനെ വന്ദിക്കണമെന്നു എവിടെ പറയുന്നു ആരു പഠിപ്പിക്കുന്നു. നിങ്ങൾ ഇപ്രകാരമുള്ള വഞ്ചനകൾ പറഞ്ഞു ഒരാത്മാവിനെ നഷ്ടപ്പെടുത്തുന്നു. നിങ്ങൾക്കു അതു മഹാ കഷ്ടം. ചുരുക്കിപറഞ്ഞാൽ ഒരാട്ടുകുട്ടിക്കു തൻെറ സത്യമുള്ള സഭയെ പീഡിപ്പിക്കുന്നവരാക്കും. അല്ലയൊ സഹോദരങ്ങളെ ഇപ്രകാരമുള്ള ദുരുപദേശങ്ങളിൽ വഴിപ്പെടരുതെ. വേദവാക്യങ്ങളുടെ മൎമ്മങ്ങളെ അറിയാഴികയാലും തൻെറ സത്യസഭാചട്ടങ്ങളെ അറിയാഴികയാലും നീ ഇപ്രകാരം വഞ്ചിക്കപ്പെടുന്നു. ഇവയൊക്കെയും ഒരു പരീക്ഷയെന്നു കരുതി നാം നമ്മുടെ കൎത്താവിൻെറ വരവിങ്കൽ ബുദ്ധിയുള്ള കന്യകമാരെപ്പോലെ തന്നെ എതിരേല്ക്കുന്നതിനായിട്ടു ഒരുങ്ങിയിരിക്കണം, നാം ആദിയിലെന്നതുപോലെ അവസാനത്തിലും ദുരുപദേശമാകുന്ന പരീക്ഷകളിൽ അകപ്പെടാതെ കൎത്താവിനായിട്ടു ഒരുക്കപ്പെട്ടവരായിരിക്കണം. നവീകരണ തലവന്മാരിൽ ഒരുത്തനായ മിസ്റ്റർ വി. പി. മാമ്മൻ ബി- എ- ഇവിടെ വെച്ചു ഒരു അവസരത്തിൽ പറഞ്ഞപ്രകാരം "നമ്മെപ്പോലെ ലോകത്തിൽ പല പൂൎവ്വസഭകളും ഉണ്ടായിരുന്നതു നശിച്ചുപോയതായിട്ടു നാം ഇപ്പോൾ ചരിത്രത്തിൽ വായിച്ചു അറിയുന്നു എന്നാൽ ഇന്നും നമ്മെ നിലനിൎത്തി പോരുന്നതുകൊണ്ടു ദൈവത്തിനു എന്തൊ പ്രത്യേക ഉദ്ദേശ്യമുണ്ടെന്നു വിചാരിക്കേണ്ടിയിരിക്കുന്നു"

മിസ്റ്റർ മാമ്മൻ വിചാരിക്കുന്നതു മുളവടിയുടെ സഭയാണൊ അതൊ മലങ്കരെയുള്ള പഴയ സുറിയാനിസഭയാണൊ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. അദ്ദേഹം മലങ്കര സുറിയാനി സഭയെതന്നെ വിചാരിച്ചിരിക്കുന്നു എങ്കിൽ മിസ്റ്റർ മാമ്മൻെറ കൂട്ടരുടെ ദുരുപദേശം വിഫലം എന്നു മിസ്റ്റർ മാമ്മനു തോന്നിയതിൽ ഞങ്ങൾക്കു വളരെ സന്തോഷമുണ്ടു. ഏതായാലും മിസ്റ്റർ മാമ്മൻ പറഞ്ഞപ്രകാരം മലങ്കര യാക്കോബായ സുറിയാനിക്കാരായ നമ്മൾ ദൈവത്തിനായിട്ടു ഒരുക്കപ്പെട്ടിട്ടുള്ള ഒരു കൂട്ടമാണെന്നു പല ലക്ഷ്യങ്ങളും ഉണ്ടു. ഇനിയും ദുരുപദേശമാകുന്ന വ്യാധി ഉണ്ടാകുന്നതിനുള്ള പ്രധാനമായ രണ്ടുമൂന്നു കാരണങ്ങളും അതിനു ചില നിവൃത്തിമാൎഗ്ഗങ്ങളും പറയാം. പല വലിയ കുഡുംബങ്ങൾ ക്ഷീണിച്ചു കാലക്ഷേപത്തിനു നിവൃത്തിയില്ലാതെയും മററും വലയുന്നവർ വളരെയുണ്ടു. അഭിമാനംമൂലം ഒരുത്തരേയും ആശ്രയിച്ചു വേല ചെയ്തു നിത്യവൃത്തി കഴിക്കുന്നതിനു മടിയാണു. ആ കൂട്ടർ ഇപ്പോൾ ഒരു നല്ല വഴി കണ്ടുപിടിച്ചിരിക്കുന്നതു ദുരുപദേശസംഘക്കാരുടെ ശമ്പളം പററി അവരുടെ ഉപദേശംതന്നെ പ്രസംഗിക്ക. ചുരുക്കിപറഞ്ഞാൽ മാസം കിട്ടുന്ന രൂപാ മിച്ചംതന്നെ. അവസ്ഥയ്ക്കു യാതൊരു കുറവും ഇല്ല, പോരെങ്കിൽ ഭക്തൻ എന്ന പേരും. ലണ്ടൻ നഗരത്തിൽ കാലക്ഷേപത്തിനു വകയില്ലാതെ അലയുന്ന ആളുകളെ സഹായിക്കുന്നതിനായിട്ടു ഒരു ധനസഹായം അവിടെയുള്ള ധനവാന്മാർ ചെയ്യുന്നതുപോലെ, ഇവിടുത്തെ ധനവാന്മാരും കുറെ പണം ശേഖരിച്ചു ഇവരെ സഹായിക്കുവാണെങ്കിൽ ദുരുപദേശമാകുന്ന വ്യാധിയെ തടുക്കാൻ കഴിയുന്നതാണു. ഇനിയും ഉള്ളതിൽ ഒന്നു കുഡുംബവലിപ്പം കൊണ്ടും പണംകൊണ്ടും ഒട്ടും പ്രാധാന്യം ഇല്ലാത്തവർ യാക്കോബായ സഭയിൽനിന്നാൽ അവനവൻെറ സ്ഥിതിക്കുള്ള അവസ്ഥയെ അവിടെ ലഭിക്കു, എന്നു കരുതി വേദപുസ്തകം ഭംഗിയായി ബയൻറു ചെയ്യിച്ചു സഞ്ചിയിലാക്കി തൻെറ പിൻഗാമികളായിട്ടു ചില കൊച്ചുപിള്ളാരെയും പിടിച്ചു ചില ഡാവുകൾ പറഞ്ഞു അവരുടെമേൽ ഒരു നായകത്വം ഭരിച്ചു അങ്ങിനെ കഴിച്ചുകൂട്ടുന്നു. ഇവരിൽനിന്നും ഉള്ള ഉപദ്രവം നീങ്ങുന്നതിനു യാക്കോബായ സഭയിലുള്ള ചില തലവന്മാർ പാരമ്പൎയ്യമായിട്ടു വച്ചുകൊണ്ടിരിക്കുന്ന പള്ളിമേലുള്ള ചില അധികാരങ്ങൾ ആശിക്കുന്ന നിസ്സാരന്മാൎക്കു കൊടുക്കയാണെങ്കിൽ ദുരുപദേശ വ്യാധിക്കു അധികാ

രമുള്ളേടത്തോളം ശമനം വരുത്താം. ഇനിയും ഒന്നു കൂടെ ഞാൻ കണ്ടുപിടിച്ചുവച്ചിരിക്കുന്നതു "സ്വാതന്ത്ര്യം" എന്നതാണു. ഇതു എല്ലാവക്കും അവശ്യം വേണ്ടതാണു. എങ്കിലും നവീകരണത്തിലെ ചില ഉപദേഷ്ടാക്കന്മാൎക്കു അതു കുറെ ക്രമത്തിലധികവും വേണം. ചിലരോടു, പ്രസംഗിക്കുന്നതിനു മെത്രാച്ചന്റെ കല്പനയുണ്ടൊ എന്നു ചോദിച്ചാൽ "എനിക്കു മെത്രാച്ചന്റെ കല്പനയല്ല, മെത്രാച്ചനെക്കാൾ വലിയവനായ ദൈവത്തിന്റെ കല്പനയുണ്ടെന്നു" ഗാംഭീൎയ്യമായിട്ടു പറഞ്ഞുകളയും. പോരെങ്കിൽ നിങ്ങൾ പോയി സകല ജാതികൾക്കും എവൻഗേലിയോനെ പ്രസംഗിപ്പീൻ; ഈ കല്പനയുള്ളപ്പോൾ മെത്രാച്ചന്റെ കല്പന വേണമൊ? എന്നാവും. ഇവരുടെ മേൽ മെത്രാച്ചനു എന്തു അധികാരം ചെയ്യാൻ കഴിയും, മേല്പട്ടക്കാൎക്കു അവരുടെ കീഴിലുള്ള പട്ടക്കാരെയൊ ജനങ്ങളെയൊ കല്പനയനുസരിക്കാത്തവർ എന്നു കണ്ടാൽ മുടക്കു എന്നൊരു ശിക്ഷയുണ്ടു. ഈ സംഗതിയിൽ വല്ല ഭയവും ഉണ്ടെങ്കിൽ മേല്പട്ടക്കാൎക്കെയുള്ളു. താരകക്കാർ അല്ലെ പുള്ളികൾ വെറുതെ വിടുമൊ. ഈ അണ്ണന്മാർ പ്രസംഗം എന്തെന്നുപോലും ഗ്രഹിക്കാതെ മരിച്ചവരും മൌനത്തിലേക്കു ഇറങ്ങുന്നവരും യഹോവായെ സ്തുതിക്കുന്നില്ലെന്നുള്ളതുപോലെയുള്ള ചില മുറിവാക്യങ്ങളുടെ അടിയിൽ വരച്ചും, ചിലതു ഉരുവിട്ടും ഇപ്രകാരം അലഞ്ഞുനടക്കുന്നു. മെത്രാച്ചന്റെ കല്പന വേണമെന്നു പറയുന്നതുതന്നെ തന്റെ വയറ്റുപിഴപ്പിനു ദൈവത്തിന്റെ നാമം എടുക്കപ്പെടരുതു എന്നുള്ള ഉദ്ദേശമാണു. അതു ഈ പുത്തൻകൂട്ടരുടെ പക്ഷത്തിൽ നിന്നും അകലപ്പെട്ടിരിക്കുന്നു, എല്ലാവക്കും സ്വാതന്ത്ര്യം. മുക്കാൽ രൂപായുടെ ഒരു വേദപുസ്തകവും മൂന്നരച്ചക്രത്തിന്റെ ഒരു പാട്ടുപുസ്തകവും ഉണ്ടെങ്കിൽ ഒരുത്തന്റെ കാലക്ഷേപത്തിനു സുമാർ. മെത്രാച്ചന്മാൎക്കു ജനങ്ങളെ വേണം; ജനങ്ങൾക്കു മെത്രാച്ചന്മാരെ കൂടിയെതീരു എന്നില്ല. ഇവരുടെ കൂട്ടത്തിൽതന്നെ, ഞങ്ങൾ മെത്രാൻകക്ഷിക്കാരല്ല ദൈവത്തിന്റെ കക്ഷിക്കാർ എന്നും ഒരു കൂട്ടർ ഉണ്ടു. വേറെയൊരു കൂട്ടർ ഉള്ളതു വെറും സുവിശേഷവേലക്കാർ; ഇപ്രകാരം പല പല പേരുകൾ ധരിച്ചിട്ടുണ്ടു. ഇവിടുത്തെ നവീകരണക്കാരുടെ ഇടയിൽ, വാദ്ധ്യാർ കക്ഷിയെന്നും, മെത്രാൻ കക്ഷിയെന്നും, ദൈവത്തിന്റെ കക്ഷിയെന്നും, കക്ഷിയില്ലാത്ത ഒരു കക്ഷിയെന്നും ചുരുക്കിപ്പറഞ്ഞാൽ പത്തുപേരുള്ള ഒരു വീട്ടിൽ പതിനൊന്നു കക്ഷി. ഇവരെപ്പോലെ അഴിഞ്ഞ ഒരു കൂട്ടർ വേറെ ഒരു സ്ഥലത്തും കാണ്മാൻ ഇടയില്ല. നിങ്ങൾക്കു ഇതുകൾ കേൾക്കുമ്പോൾ വളരെ രസം തോന്നാൻ ഇടയുണ്ടു. എന്നാൽ ഞങ്ങൾക്കു അതു നേരെ മറിച്ചും ആണു. എന്തായാലും നമ്മുടെ കടമ, നാം ഓൎത്തിരിക്കേണ്ടിയതു നമ്മെ എന്തൊ ഒരു വലിയ കാൎയ്യത്തിനായിട്ടു നമ്മുടെ രക്ഷകൻ ആദിയിലെന്നതുപോലെ ഇന്നും കാത്തുരക്ഷിച്ചുകൊണ്ടു വരുന്നു. നമ്മുടെ സഹോദരന്മാർ ഇപ്രകാരം കുത്തഴിഞ്ഞ പുസ്തകംപോലെ ആയിരിക്കുന്നതിനാൽ നമ്മുടെ ഹൃദയപൂൎവ്വം, മനോവേദനയോടും കൂടിയുള്ള പ്രാൎത്ഥന സദാ കഴിച്ചുകൊണ്ടിരിക്കണമെന്നുമാത്രം പറഞ്ഞു തല്ക്കാലം അതിനെക്കുറിച്ചു അവസാനിപ്പിക്കുന്നു. മുകളിൽ പറഞ്ഞപ്രകാരം ഇവിടുത്തെനവീകരണക്കാരുടെ ഇടയിൽ പലക്കൂട്ടർ ഉണ്ടെന്നുപറഞ്ഞല്ലൊ. ഇനിയും അവരിൽ രണ്ടുവകപ്പുകാരെക്കുറിച്ചെങ്കിലും വല്ലതും പറഞ്ഞാൽകൊള്ളാമെന്നു വിചാരിക്കുന്നു. ഇവിടുത്തെ ചില ചെറുപ്പക്കാർ ചേൎന്നു എന്തൊ ഒരു കക്ഷിയുണ്ടാക്കിയിട്ടുണ്ടു. ഇവരുടെ നായകൻ ഇവിടുത്തുകാരൻ ഒരു ഉപാദ്ധ്യായൻ തന്നെയാണു. ഈ മനുഷ്യനെപ്പോലെ താഴ്മയുള്ള ഒരുത്തനെ വേറൊരു സ്ഥലത്തും കാണുകയില്ല. നമ്മുടെ രക്ഷകൻ ഒന്നാമതായി നമ്മെ പഠിപ്പിച്ചതു തന്റെ ജനനംമൂലം താഴ്മയാണു. എന്നാൽ നമ്മുടെ മേല്പറഞ്ഞ വാദ്ധ്യാർ ലോകരെ ഇതിലും അതിശയിക്കത്തക്ക ഓരൊതാഴ്മയുള്ള പ്രവൃത്തിയാണു താൻ ചെയ്തുവരുന്നതു. ഈ മഹാനുഭാവൻ ചെങ്ങന്നൂർ ഇംഗ്ലീഷുപള്ളിക്കൂടത്തിൽ ഒരു ആശാനായിരുന്നകാലത്തു ഒരുദിവസം അസിസ്റ്റൻറു ഇൻസ്പെക്ടർ തന്നെ ലാത്താനായി ക്ഷണിച്ചിട്ടു, അതിൽവച്ചു തനിക്കു വല്ലഡംഭിനും കാരണമായേക്കുമല്ലൊ എന്നുവിചാരിച്ചു ക്ഷണത്തെ ഉപേക്ഷിച്ചതായി പ്രസംഗിച്ചുകേട്ടിട്ടുണ്ടു. ഇതിലധികം താഴ്മയെന്തുള്ളു ചെയ്യാൻ. ഇനിയും ഒന്നു, അദ്ദേഹം തന്റെ കൊച്ചിനെ എടുത്തുംകൊണ്ടു വെളിയിൽ ഇറങ്ങി നടക്കും ഇതും തന്റെ ഉദ്യോഗവലിപ്പത്തിനു ഒരിക്കലും ചേരുന്നതല്ലല്ലൊ. വേറെയൊന്നു പറകയാണെങ്കിൽ നമ്മുടെ വാദ്ധ്യാരുടെ അവസ്ഥയ്ക്കുത

കവണ്ണം രാജാക്കന്മാരൊ മറ്റൊ സഖികളായിരിപ്പാൻ അവകാശമുണ്ടെങ്കിലും അതിൽവച്ച വല്ല ഡംഭം തോന്നിയെങ്കിലൊ എന്ന വിചാരിച്ച എളിയവരായ ചാക്കോയൊ അവരായൊ വല്ലവരും മതിയെന്നുവച്ചതും എന്തു താഴ്മയാണ. അദ്ദേഹത്തിന്റെ മിക്ക പ്രസംഗങ്ങളിലും തന്റെ താഴ്മയെക്കുറിച്ച പ്രസംഗിക്കാറുണ്ട. ഈ മഹാനാണ മേൽപറഞ്ഞകൂട്ടരുടെ തലവൻ. ഈദ്ദേഹം മട്രിക്കുലേഷ്യൻ ക്ലാസിൽ വളരെ ഉയന്ന ജയിച്ചതാണ. എങ്കിലും ആ ഭാവം അദ്ദേഹത്തെ തീണ്ടീട്ടുപോലും ഇല്ല. ചിലപ്പോൾ നമ്മുടെ ചെറുപ്പക്കാരുടെ നായകൻ ചില വലിയ ഇംഗ്ലീഷു പുസ്തകങ്ങളും മറ്റും കൊണ്ടുവന്ന തന്റെ ശിഷ്യന്മാരെ കാണിക്കയും ചിലപ്പോൾ വായിച്ചുമനസ്സിലാക്കയും ചെയ്യും. ഇതുകൾകാണുകയും കേൾക്കയും ചെയ്യുമ്പോൾ ഇവരുടെ വിചാരം -"ഇതാണൊ ഭൂലോകം" എന്ന പണ്ടാരൊ പറഞ്ഞതുപോലെയാണ. ഈ അണ്ണന്മാരത്രെ പുത്തൻ സുവിശേഷപ്രകാരം നടക്കുന്നവർ.

---

## ഒരു മറുപടി.

### ഇടവക പത്രിക പത്രാധിപർ അവർകൾക്കു!

സാറെ! കഴിഞ്ഞ ലക്കം പത്രികയിൽ "ഒരു അത്യാവശ്യക അറിയിപ്പ്" എന്നപേരിൽ ഒരു യാക്കോബായക്കാരൻ എഴുതിയിട്ടുള്ള ലേഖനത്തെ ആദ്യാപി വായിച്ചുനോക്കിയതിൽ ഇനിക്കും ചിലതെല്ലാം പറവാനുള്ളതിനെ താങ്കളുടെ വിലയേറിയ പത്രികാ പംക്തികളിൽ ചേർത്തു കാണ്മാനപേക്ഷ.

സാറെ! വാസ്തവം പറകയാണെങ്കിൽ തലവാചകം കണ്ടപ്പോഴെ ഇതു എന്തോ ഒരു ഗൌരവമേറിയ സംഗതിയാണെന്ന വിചാരിച്ച താല്പര്യത്തോടെ വായന തുടങ്ങി കുറെ വായിച്ചപ്പോൾ പ്രസ്തുത ലേഖനത്തെ "അത്യവശ്യക അറിയിപ്പ്" എന്നല്ല "അനാവശ്യ അറിയിപ്പ്" എന്ന നാമകരണം ചെയ്തിരുന്നെങ്കിൽ കൊള്ളായിരുന്നു എന്ന ഇനിക്കു തോന്നി കാരണം നമ്മുടെ ലേഖകൻ പറയുന്നപ്രകാരം യാക്കോബായ സ്ത്രീകളെ ഇംഗ്ലീഷു സഭയിലേക്കു കല്യാണം കഴിപ്പിച്ചയക്കുന്നതും യുക്തമല്ല എന്ന വിഷയത്തിൽ ഞാനും പൂൎണ്ണമായി ചേരുന്നു. എന്നാൽ "ഇംഗ്ലീഷു സഭയിൽ നിന്നുള്ള കല്യാണം നമുക്കും യോഗ്യമല്ലാ" എന്ന ലേഖകൻ ജല്പിക്കുന്നതിലുള്ള യുക്തി എന്തെന്നു മനസ്സിലാകുന്നില്ല ഇംഗ്ലീഷു സഭയെമാത്രം ഉന്നിപറയുന്നതിന്നു കാരണമെന്താണ ഇതരസഭകളെ അസ്പൃഷ്ടപ്പെടുത്തിയൊ അതൊ ഇതരസഭകളിൽനിന്ന വിവാഹം ആകാമെന്ന വിചാരിച്ചൊ ഏതാണെന്ന മനസ്സിലാകുന്നില്ല. "ഇനിക്കും വേറെയുള്ള സഹോദരന്മാൎക്കും ഇപ്രകാരം വരാതിരിപ്പാൻവേണ്ടി" എന്ന ലേഖകൻ പറയുന്നതിൽനിന്ന ഇംഗ്ലീഷു സഭയോടു പ്രത്യേകാൽ വൈരാഗ്യം ഉണ്ടെന്നാണ തോന്നുന്നതു.

ഇനിയും ഇതരസഭയിൽനിന്നുള്ള വിവാഹത്താൽ ഉള്ള ഗുണങ്ങളെക്കുറിച്ച വിചാരിക്കയാണെങ്കിൽ "ആത്മാക്കളെ ആദായ

പ്പെടുത്തുക" എന്നൊരു ലാഭമുണ്ടെന്നുള്ളതു നമ്മുടെ ലേഖകൻ അറിഞ്ഞിട്ടില്ലായിരിക്കാം. ഇതരസഭയിൽനിന്നു ഒരു സ്ത്രീയെ എടുത്താൽ അവളെ നമ്മുടെ സഭാക്രമങ്ങളെ പഠിപ്പിക്കുന്നതു കാട്ടാനയെ പരിചയിപ്പിക്കുന്നതുപോലെയാണെന്നു ലേഖകൻ ഏറ്റുപറയുന്നുണ്ടല്ലൊ. കൊള്ളാം അങ്ങിനെയെങ്കിലും ഒരാത്മാവു സത്യവിശ്വാസ സഭയിലേക്കുവരുമല്ലൊ. ഇതരസഭയിൽനിന്നുള്ള വിവാഹത്തിൽ പുത്രകളത്രജാലങ്ങൾ ദൈവതിരുമുമ്പാകെ സന്തോഷമുള്ള കാഴ്ചയായിരിക്കുന്നതിനു ഇടവരുമല്ലൊ. ലേഖകന്റെ വിചാരം സഭാക്രമങ്ങളെ പഠിപ്പിക്കുന്നതിനുള്ള പ്രയാസത്തെക്കുറിച്ചാണു. "ആത്മാക്കളെ ആദായപ്പെടുത്തുവാൻ" മരണത്തോളം സഹിച്ച പൂൎവ്വപിതാക്കളെ അനുകരിക്ക.

ലേഖകന്റെ ദൃഷ്ടാന്തങ്ങളെക്കുറിച്ചു ചിന്തിക്കയാണെങ്കിൽ ഒന്നാമത്തേതു പാതികള്ളവും രണ്ടാമത്തേതു പച്ചവെടിയും ആണു എന്നു പരിചയമുള്ളവൎക്കു അറിയാം.

ഒന്നാമത്തെ സ്ത്രീക്കു "മുമ്പെ തന്നെ ദുൎബ്ബല പിന്നെ ഗൎഭിണി പോരാഞ്ഞിട്ടൊരു ബാധയുടെ ഉപദ്രവം" എന്നു പറഞ്ഞതുപോലെ ഒരു ബാധയുടെ ഉപദ്രവം തുടങ്ങി. "മോങ്ങാനിരുന്ന നായുടെ തലയിൽ തേങ്ങാ വീണു" എന്നുപറഞ്ഞതുപോലെ ചില കുബുദ്ധികളുടെ ഉത്സാഹത്താൽ ക്ഷുദ്രപ്രയോഗവും തുടങ്ങി ബാധോപദ്രവം കൂട്ടത്തിലുമായി അതു ഇംഗ്ലീഷ സഭക്കാരത്തി ആയതുകൊണ്ടാണെന്നായിരിക്കാം ലേഖകന്റെ അഭിപ്രായം ഇന്നു സ്ത്രീ പള്ളിയിൽ വന്നാൽ സഭാസംബന്ധമായ ആക്ഷേപങ്ങൾ പാക പതിവില്ല. രണ്ടാം ദൃഷ്ടാന്തത്തെക്കുറിച്ചു പറകയാണെങ്കിൽ ക്ഷുദ്രപ്രയോഗത്താൽ ബാധോപദ്രവം നീങ്ങിയതായും പ്രസ്തുത ദമ്പതിമാർ തമ്മിൽ അറിയാതിരിക്കുന്നതായും ഉള്ള ഒരു സംഗതി ഇവിടങ്ങളിൽ കേട്ടുകേൾവിപോലുമില്ല.

അവസാനമായിട്ടു നമ്മുടെ ലേഖകനെമാത്രം സംബന്ധിച്ചിടത്തോളം ഇംഗ്ലീഷ സഭയിൽനിന്നുള്ള വിവാഹം കൊള്ളരുതാത്തതെന്നു വിചാരിക്കുന്നപക്ഷം അങ്ങിനെ ചെയ്തുകൊള്ളുന്നതിനു ഒരുത്തൎക്കും വിരോധമില്ലെന്നല്ലാതെ ആ വിവാഹത്താൽ ദോഷമുണ്ടാകുന്നതു എന്താണു? ഇംഗ്ലീഷ സഭയിൽനിന്നു ഒരു സ്ത്രീയെ നമ്മുടെ സഭയിലേക്കു വിവാഹത്തിനു തരുമ്പോൾ നാം ആ ആത്മാവിനെ ചേൎത്തുകൊള്ളേണ്ടതു നമ്മുടെ കൎത്തവ്യകൎമ്മവും ആകുന്നു. സഭാക്രമങ്ങളെ പഠിപ്പിക്കുന്നതിനുള്ള പ്രയാസം ആയിരുന്നാൽ "ഉത്സാഹെ ലഭ്യതേ കാൎയ്യം" എന്നും "കാട്ടിൽ കിടക്കുന്ന ജന്തുവൃന്ദങ്ങളെ കൂട്ടിൽ പിടിച്ചിട്ടു ശുശ്രൂഷിച്ചാൽ ഒട്ടുനാൾ ചെല്ലുമ്പോൾ പാട്ടിലായിവന്നീടും" എന്നും നീതിശാസ്ത്രങ്ങളും ഉണ്ടല്ലൊ.

എന്നു ആരായാലെന്താ?

## സൂചനകൾ.

മാരാമണ്ണുപള്ളിക്കേസു—മൂന്നാലു കൊല്ലമായി ആലപ്പുഴ ജില്ലാക്കോടതിയിൽ വിസ്താരത്തിലിരുന്നതും ഒട്ടും അപ്രധാനമല്ലാത്തതും മലങ്കരെയുള്ള എല്ലാ സുറിയാനിക്കാരുടെയും പ്രത്യേക ശ്രദ്ധയെ വിഷയീഭവിച്ചിരുന്നതുമായ മാരാമണ്ണുപള്ളിക്കേസു ബാവാകക്ഷിക്കു ഗുണമായി അന്യായമനുസരിച്ചു ഈ മാസം ൨൯-ാം൹ ചൊവ്വാഴ്ച വിധി പ്രസ്താവിച്ചിരിക്കുന്നു. ചിലവു ഇരുഭാഗക്കാരും സഹിച്ചുകൊള്ളേണ്ടതാണു.

❖ ❖ ❖

സുവിശേഷതജ്ജമയുടെ പ്രൂഫ നോക്കി തിരുത്തുന്നവകയ്ക്കും മറ്റുമായി മലങ്കര മല്പാൻ കോനാട്ടു മാത്തൻകത്തനാർ അവർകൾ കോട്ടയത്തു താമസിച്ചുവരുന്നു.

* * *

അടുത്ത വർഷാരംഭംമുതൽ സുറിയാനിസമുദായം വകയായി ഒരു പുസ്തകപഞ്ചാംഗം പ്രതിവർഷം പ്രസിദ്ധപ്പെടുത്തണമെന്നു നിശ്ചയിച്ചിരിക്കുന്നു.

❖ ❖ ❖

പുതിയ പാത്രിയർക്കീസുബാവാ തിരുമനസ്സുകൊണ്ടു മെത്രാന്മാരെ വാഴിപ്പാനും മറ്റുമായി മലയാളത്തേക്കു എഴുന്നെള്ളാൻ ആലോചനയുള്ളതായി വ്യവസ്ഥയായിട്ടില്ലെങ്കിലും ഒരു അറിവു കിട്ടിയിട്ടുണ്ടെന്നുള്ള വിവരം പ്രസ്താവിച്ചുകൊള്ളുന്നു.

❖ ❖ ❖

റെസിഡെണ്ടുസായ്പവർകൾ ഈയിടെ കോട്ടയത്തു വന്നസമയം ഇവിടെയുള്ള വലിയ പള്ളി, ചെറിയപള്ളി മുതലായ പഴയ പള്ളികൾ കണ്ടശേഷം സിമ്മനാരിയിൽ വന്നു ചെമ്പുപട്ടയം മുതലായ പുരാണ ലിഖിതങ്ങളെ താല്പര്യമായി പരിശോധിച്ചേച്ചു പോയിരിക്കുന്നു.

❖ ❖ ❖

മാർ ഇഗ്നാത്യോസു ബാവായുടെനാമത്തിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്നകൈപ്പട്ടൂർ പള്ളിയിലെ പെരുനാൾ ആണ്ടുതോറും മലയാം കണക്കിൽ വൃശ്ചികം ൨൪-ാം൹ നടത്തിവരുന്ന പതിവനുസരിച്ചു ഈയാണ്ടിൽ അന്നേദിവസം ഞായറാഴ്ച ആയിവരികയാൽ ൨൫-ാം൹ തിങ്കളാഴ്ച പൂർവ്വാധികം ഭംഗിയായി നടത്തുന്നതിനു നിശ്ചയിച്ചിരിക്കുന്നു എന്നുള്ള വിവരത്തിനു ഞങ്ങൾക്കു അറിവു കിട്ടിയിരിക്കുന്നു.

~~~~~~~~~~~~~~~~~~

## സത്യ ഉപദേഷ്ടാവൊ അഥവാ അസത്യ ഉപദേഷ്ടാവൊ.

വാകത്താനത്തുനിന്നു ഒരു ലേഖകൻ എഴുതുന്നതു:- എന്റെ സാറെ ... ... ... രുന്നു പിന്നെയും ഒരു ഉപദേശി- ചൊങ്ങന്തുകാരനാണു്. ഇയാളുടെ കയ്യിൽ കല്പന തന്നെയല്ല, സുവിശേഷസംഘത്തെ സംബന്ധിച്ചു അച്ചടിച്ച ചില കടലാസുകളും ഉണ്ടു. എന്നിട്ടും ഞങ്ങൾക്കു സംശയമാണു ജനിച്ചതു. അതിനാൽ പ്രസംഗത്തിനു അനുവദിച്ചില്ല. "അനച്ചുവെള്ളത്തിൽ ചാടിയ പൂച്ച പച്ചവെള്ളം കണ്ടാലറയ്ക്കും" എന്നുള്ളതു സഹജമാകയാൽ ഞങ്ങൾ സംശയിച്ചതിൽ ആരും വിസ്മയിക്കയും ഞങ്ങളെ കുററപ്പെടുത്തുകയും ചെയ്കയില്ലെന്നു വിശ്വസിക്കുന്നു.

എന്റെ സാറെ സത്യ ഉപദേഷ്ടാക്കളായാലും അഥവാ അസത്യ ഉപദേഷ്ടാക്കളായാലും ഇവർ തെക്കുനിന്നു നെടുകെ നടന്നിട്ടു ദൈവകൃപയാൽ ഇപ്പോൾ വിശ്വാസവിപരീതങ്ങൾ ഒന്നുമില്ലാത്ത വാകത്താനം മുതലായ ഇടവകകളിൽ ആണല്ലൊ വന്നെത്തുന്നതു. ഇതിനിടയ്ക്കു മതവിപരീതങ്ങൾ ഉള്ള പള്ളികൾ ഇല്ലാഞ്ഞിട്ടൊ ഉണ്ടായിരുന്നിട്ടൊ ആ ഇടവകകളിൽ ഇവർ പ്രവേശിച്ചൊ പ്രവേശിക്കാതെയൊ ഇത്രടം വന്നതു എന്നും അറിയുന്നില്ല.

തല്ക്കാലം സഭയ്ക്കു അകത്താണു സുവിശേഷവേല നടത്തേണ്ടതു എന്നു സംഘനിബന്ധന ഉണ്ടെന്നിരുന്നാലും ആയതു വിശ്വാസത്യാഗമുള്ള സ്ഥലങ്ങളിലാണു പ്രത്യേകം നടത്തേണ്ട ആവശ്യകത. ഉപദേശിമാരെ നിശ്ചയിച്ചിരിക്കുന്നതും
~~~~~~~~~~~~~~~~~~

അതിനല്ലയൊ. അതല്ലാതെ അങ്ങുമിങ്ങും ചില പള്ളികളിൽ സഞ്ചരിച്ചു സുവിശേഷവേല നടത്തി എന്നു റിപ്പോർട്ടിൽ അവസ്ഥാനുസരണം ലിഖിതപ്പെടുത്തുന്നതുകൊണ്ടു എന്താണ പ്രയോജനം.

ഇത്രയും പറഞ്ഞതുകൊണ്ടു സുവിശേഷസംഘഭാരവാഹികൾക്കും മാന്യവായനക്കാൎക്കും എന്നിൽ അപ്രീതി തോന്നരുതെന്നു അപേക്ഷ. എന്തെന്നാൽ നമ്മുടെ സുവിശേഷവേല നാൾക്കുനാൾ അഭിവൃദ്ധിയെ പ്രാപിച്ചുകാണണമെന്നു അത്യഗ്രഹമുള്ളതിനാൽ ആണ ഇത്രയും എഴുതുവാൻ ഇടയായതു.

തള്ളപ്പെട്ട ഉപദേശിമാരിൽ ചിലർ അവൎക്കു ലഭിച്ചിട്ടുള്ള കല്പനാസഹിതം ചില ഇടവകകളിൽ സഞ്ചരിക്കുന്നതുകൊണ്ടു അപരിചിതന്മാരായ ഉപദേശിമാർ ഓരോ പള്ളികളിൽ ചെല്ലുമ്പോൾ ഇപ്രകാരം സംഭവിക്കാവുന്നതാകയാൽ അംഗീകരിക്കപ്പെട്ടിരിക്കുന്ന ഉപദേശിമാരുടെ ലിസ്റ്റോടുകൂടെ അവരിൽ ഇന്നേവരെ ഒക്കെ പ്രത്യേകം ഇന്നയിന്ന സ്ഥലങ്ങളിൽ സുവിശേഷവേലയ്ക്കായി നിയമിച്ചിരിക്കുന്നു എന്നു വ്യവസ്ഥ ചെയ്തു ഒരു പട്ടികയുംകൂടെ പ്രസിദ്ധപ്പെടുത്തുന്നതു എല്ലാ പ്രകാരത്തിലും ഉത്തമമെന്നു തോന്നുന്നു.

എന്തെന്നാൽ കോട്ടയം മെത്രാസന ഇടവകയിൽ ഉള്ള മൂന്നുനാലു ഉപദേശിമാർ ഇവിടെ പല പള്ളികളിലും സഞ്ചാരപ്രസംഗം നടത്തുന്നതുകൂടാതെ അവരിൽ തോമ്മാസു ഉപദേശി പാമ്പാടി മുതലായ സ്ഥലങ്ങളിൽവെച്ചു കള്ള ഉപദേഷ്ടാക്കളോടു എതിരിടുകയും ചെയ്തിട്ടുണ്ടു. എന്നാൽ അവരുടെ സഞ്ചാരമദ്ധ്യേ അവരെ ആരും സംശയിക്കാത്തതു അവർ പരിചിതന്മാരാകയാൽ കള്ള ഉപദേഷ്ടാക്കൾ അല്ലാ എന്നുള്ള ദൃഢവിശ്വാസമുള്ളതുകൊണ്ടായിരിക്കാമെന്നാണ എന്റെ വിശ്വാസം.

ഏതായാലും ഉപദേശിമാൎക്കു പ്രത്യേക സംഘം ഏൎപ്പെടുത്തിയിരിക്കുന്ന ഈ കാലത്തു മേൽ പറഞ്ഞിരിക്കുന്ന ഒരു വ്യവസ്ഥകൂടെ ചെയ്യണമെന്നു സുവിശേഷസംഘത്തിന്റെ പ്രസിഡെണ്ടായ വ. ദി. ശ്രീ. ഗീവറുഗീസു റമ്പാച്ചനോടു അപേക്ഷിക്കുന്നു.

എന്ന് യൂദ്.

---

## നെടിയാത്തു പത്രോസു സ്മാരകപ്പിരിവു ലിസ്റ്റ്.

(തുടൎച്ച.)

കഴിഞ്ഞ തവണ ചേൎത്തിരുന്ന ലിസ്റ്റിൽ സ്ഥലത്തെ റോമാ പള്ളി വികാരി ദിവ്യശ്രീ- മുല്ലക്കേരി മാത്തൻ കത്തനാരവർകൾ തന്നിട്ടുള്ള ഒരു റുപ്പിക നാലണയ്ക്കു പകരം ഒരു റുപ്പികമാത്രമെ ചേൎത്തുകാണുന്നുള്ളു. വിശേഷിച്ചു, ഈ പിരിവു മതിയാകാൻ വിചാരിക്കുന്നതിനാൽ "താൻ ഇന്നതു തരുവാൻ നിശ്ചയിച്ചിരിക്കുന്നു. ആയതു വഴിയെ എത്തിച്ചുകൊള്ളാം" എന്നുംമറ്റും എഴുതി അയച്ചാൽ ഇതു കലാശിപ്പിക്കുവാൻ വീണ്ടും കാലദൈൎഘ്യം നേരിടുന്നതാകയാൽ ഇക്കാൎയ്യം ശുഭമായും വേഗത്തിലും കലാശിച്ചുകണ്ടാൽകൊള്ളാമെന്നു താല്പൎയ്യമുള്ളവർ രൊക്കം പണത്തോടുകൂടിയല്ലാതെ മേലാൽ എഴുതി അയക്കുകയില്ലെന്നു വിശ്വസിക്കുന്നു.

| | | ക. | ണ. |
|---|---|---|---|
| വ. ദി. ശ്രീ. കുറിക്കാട്ടിൽ പൌലൂസ് റമ്പാച്ചൻ | അവർകൾ. | ൩ | ൦ |
| എറണാകുളം കാളേജ് അസിസ്റ്റാണ്ട് മാസ്റ്റർ കെ. വെങ്കിട്ടരമണയ്യർ ബി. എ. | ,, | ൧ | ൮ |
| കുന്നക്കുരുടി രാമനാട്ടു ചെറിയതു മത്തായി | ,, | ൧ | ൦ |
| കെ. സി. വൎക്കി, തിരുവാങ്കുളം | ,, | ൧ | ൦ |
| ശീവേലി ഔസേഫ ദേവസ്സി | ,, | ൧ | ൪ |
| കടുങ്ങമംഗലം സ്കൂൾ ഹേഡ മാസ്റ്റർ റ്റി. വി. ഉലഹന്നാൻ | ,, | ൧ | ൦ |
| ടി. അസിസ്റ്റാണ്ട് കളരിക്കൽ സി. പൌലൂസു | ,, | ൦ | ൨ |
| പി. ബീരാൻകുട്ടി | ,, | ൧ | ൦ |